# നമ്മുടെ രണ്ടാം പഞ്ചവത്സര പദ്ധതി



പബ്ലിക്കേഷൻസ് ഡിവിഷൻ

# നമ്മുടെ

# രണ്ടാം പഞ്ചവത്സരപദ്ധതി

(ചുരുക്കം)






## പബ്ലിക്കേഷൻസ് ഡിവിഷൻ

വാർത്താപ്രക്ഷേപണവകുപ്പ്

ഭാരതഗവമ്മേണ്ട്

# ഉള്ളടക്കം

# മുഖവുര

ഈയ്യിടെ ന്യൂഡൽഹിയിൽ നടന്ന ദേശീയവികസന കൌൺസിൽ സമ്മേളനത്തിൽ ആദ്ധ്യക്ഷം വഹിച്ചുകൊണ്ട് ജവാഹർലാൽനെഹ്റു ഇങ്ങിനെ പറഞ്ഞു: "നമ്മുടെ യാത്രയുടെ ആദ്യത്തെ ഘട്ടം പൂത്തിയായി. ഇനി അടുത്ത ഘട്ടം ഉടനടി ആരംഭിക്കേണ്ടിയിരിക്കുന്നു." അദ്ദേഹം തുടന്നു: "ജീവിതപ്രവാഹംപോലെ തന്നെ ഒരു രാഷ്ട്രത്തിന്റെ ജീവിതപ്രവാഹത്തെ നിയന്ത്രിക്കുന്ന ആസൂത്രണവും വികസനവും അനുസ്യൂതമായ ഒന്നാണ്. അതുകൊണ്ട് നാം ആരംഭിച്ചിട്ടുള്ള ഈ യാത്രയിൽ വിശ്രമത്താവളങ്ങളൊന്നുമില്ല."

ഒന്നാം പഞ്ചവത്സരപദ്ധതി 1956 മാർച്ച് 31-ാംനു-യോടുകൂടി പൂത്തിയായി. പ്രധാനമന്ത്രി പറയുന്നതുപോലെ, നമ്മുടെ യാത്രയുടെ രണ്ടാമത്തെ ഘട്ടത്തിലേയ്ക്കുള്ള തയ്യാറെടുപ്പ് വളരെ മുൻകൂട്ടിത്തന്നെ തുടങ്ങിക്കഴിഞ്ഞിരുന്നു.

കാർഷികോല്പാദനം, ഗ്രാമീണവ്യവസായങ്ങൾ, സഹകരണം എന്നിവ പ്രത്യേകിച്ചും മുൻനിറുത്തിക്കൊണ്ട് ഗ്രാമങ്ങൾക്കും, താലൂക്കകൾക്കും, ജില്ലകൾക്കും വേണ്ടി പഞ്ചവത്സരവികസനപരിപാടികൾ തയ്യാറാക്കാൻ 1954 ഏപ്രിലിൽ ആസൂത്രണക്കമ്മീഷൻ സംസ്ഥാനഗവമ്മേൻറുകളോടാവശ്യപ്പെട്ടു. ഓരോ സ്ഥലത്തേയും ആസൂത്രണപരിപാടികളിൽ അതതിടങ്ങളിലെ ബഹുജനങ്ങൾ പങ്കെടുക്കുന്ന പക്ഷം അത് സന്നദ്ധസേവനങ്ങൾക്കും ദേശീയസംരംഭങ്ങളിൽ ജനങ്ങളുടെ സഹകരണത്തിനും കൂടുതൽ പ്രചോദനം നൽകുമെന്നു ബോധ്യപ്പെട്ടിരുന്നു. അതോടൊപ്പം തന്നെ ദേശീയാസൂത്രണത്തിന്റെ വിവിധ വശങ്ങളേക്കുറിച്ച് കമ്മീഷൻ ഒരു പഠനം നടത്തുകയും ചെയ്തു. സാങ്കേതികവും സ്ഥിതിവിവരസംബന്ധങ്ങളുമായ ചില പ്രശ്നങ്ങൾ പഠിക്കുന്നതിന് കേന്ദ്രമന്ത്രികാര്യാലയങ്ങളുടേയും കൽക്കത്തയിലെ ഇൻഡ്യൻ സ്റ്റാററിസ്റ്റിക്കൽ ഇൻസ്റ്റിട്ട്യൂട്ടിന്റേയും സഹകരണം നേടാൻ കമ്മീഷനു കഴിഞ്ഞു. ഈ പഠനഫലങ്ങൾ പ്രഫസ്സർ പി. സി. മഹലനോബീസിന്റെ "പദ്ധതിയുടെ ചട്ടക്കൂട്ടുസംബന്ധിച്ച കരട്ടുരേഖ"യിലും, കേന്ദ്ര സ്റ്റാററിസ്റ്റിക്കൽ സംഘടനയുമായാലോചിച്ച് ധനകാര്യവകുപ്പി

ൻേറയും ആസൂത്രണക്കമ്മീഷൻേറയും സാമ്പത്തികവിഭാഗങ്ങൾ തയ്യാറാക്കിയ "രണ്ടാം പദ്ധതിയുടെ താൽക്കാലിക ചട്ടക്കൂട്" എന്ന പ്രബന്ധത്തിലും സമാഹരിച്ചിട്ടുണ്ട്. ഈ രേഖകൾ 1955 ഏപ്രിലിൽ ഒരു ധനശാസ്ത്രവിദഗ്ദ്ധസംഘം പരിശോധിക്കുകയും ഒരു മെമ്മോറാണ്ഡം വഴിയായി അവരുടെ അഭിപ്രായങ്ങൾ വ്യക്തമാക്കുകയും ചെയ്തു. 1955 മേയിൽ ദേശീയവികസനകൌൺസിൽ മുൻപറഞ്ഞ രേഖകളിലടങ്ങിയ അടിസ്ഥാനസമീപനരീതി അംഗീകരിക്കുകയുണ്ടായി.

1955ൻെറ രണ്ടാം അർദ്ധപാദത്തിൽ ആസൂത്രണക്കമ്മീഷൻ രണ്ടാം പഞ്ചവത്സരപദ്ധതിയിലെ നിർദ്ദേശങ്ങളേക്കുറിച്ച് അവസാന തീരുമാനമെടുക്കുന്നതിന്നായി കേന്ദ്രത്തിൻേറയും സംസ്ഥാനഗവമ്മേൻറുകളുടേയും പ്രതിനിധികളുമായി ചർച്ചകൾ നടത്തി. ഈ ചർച്ചകളുടെ വെളിച്ചത്തിൽ 1956 ഫെബ്റുവരിയിൽ പദ്ധതിയുടെ ഒരു "രൂപരേഖ" തയ്യാറാക്കുകയും പൊതുജനശ്രദ്ധയ്ക്കുവേണ്ടി പ്രസിദ്ധീകരിക്കുകയും ചെയ്തു. അങ്ങിനെ ലഭിച്ച നിർദ്ദേശങ്ങളും വിമർശനങ്ങളും മുൻനിറുത്തിയാണ് 1956 മേയിൽ പ്രസിദ്ധീകരിച്ച പഞ്ചവത്സരപദ്ധതിയുടെ പൂർണ്ണരൂപം തയ്യാറാക്കിയതു്.

രണ്ടാം പദ്ധതിയുടെ കാര്യത്തിൽ പ്രധാനമായി രണ്ടു കാര്യങ്ങൾ ഓമ്മിക്കേണ്ടതുണ്ടു്. തികച്ചും അയവുള്ള ഒരു പദ്ധതിയാണ് അതു് എന്നതൊരു കാര്യം. ഒരു ദീർഘകാലവികസനപരിപാടിയുടെ ഭാഗം മാത്രമാണതു്. സാമ്പത്തികവും ധനപരവുമായ ഗതിവിഗതികളുടേയും വിവിധ രംഗങ്ങളിൽ കൈവരുന്ന പുരോഗതിയുടേയും വെളിച്ചത്തിൽ കൂടെക്കൂടെ പുനരവലോകനം ചെയ്തു് തയ്യാറാക്കപ്പെടുന്ന പ്രതിവർഷ പരിപാടികളുടെ അടിസ്ഥാനത്തിലാണ് രണ്ടാം പദ്ധതിയുടെ പ്രവത്തനം നടത്തുന്നതു്. രണ്ടാമത്തെ കാര്യം ശീഘ്രഗതിയിലുള്ള ഒരു വികസനകാലഘട്ടത്തിൽ വന്നുചേരാവുന്ന നാണയപ്പെരുപ്പസമ്മർദ്ദങ്ങളെ ഒഴിവാക്കത്തക്കവിധം കാർഷികോല്പാദനലക്ഷ്യം വർദ്ധിപ്പിക്കാൻ പദ്ധതിയിൽ വ്യവസ്ഥ ചെയ്തിരിക്കുന്നുവെന്നതു്.

ചുരുക്കത്തിൽ രണ്ടാം പദ്ധതി ഗ്രാമീണഭാരതത്തെ പുനഃസംവിധാനം ചെയ്യുന്നതിനും, വ്യാവസായികപുരോഗതിയുടെ അടിത്തറ കെട്ടുന്നതിനും പിന്നോക്കം നിൽക്കുന്ന ജനവിഭാഗങ്ങൾക്കു് പരമാവധി പുരോഗമിക്കാൻ അവസരം നൽകുന്നതിനും വേണ്ടി രൂപീകരിക്കപ്പെട്ടിട്ടുള്ള ഒരു പദ്ധതിയാണ്.

## അദ്ധ്യായം 1

# നേട്ടവും നോട്ടവും

### ഒന്നാം പദ്ധതി

നമ്മുടെ ഒന്നാം പഞ്ചവത്സരപദ്ധതിയുടെ പ്രധാനലക്ഷ്യം സമ്പദ് വ്യവസ്ഥയുടെ അടിത്തറ ഉറപ്പിക്കുകയെന്നതും അതിനു ശക്തിയും ദാർഢ്യവും നൽകുക എന്നതുമായിരുന്നു. യുദ്ധം, വിഭജനം എന്നിവയുടെ കെടുതികളും കൊറിയൻ യുദ്ധത്തോടുകൂടിയാരംഭിച്ച നാണയപ്പെരുപ്പസമ്മർദ്ദങ്ങളും, ഭക്ഷ്യസാധനങ്ങളിലും അസംസ്കൃതസാധനങ്ങളിലും ദൌർല്ലഭ്യവും അനുഭവപ്പെട്ടിരുന്ന സമയത്താണു് ഒന്നാം പദ്ധതി രൂപീകരിക്കപ്പെട്ടതു്. അതുകൊണ്ട് ആദ്യമായിത്തന്നെ ഈ കുറവുകൾ പരിഹരിക്കുവാനും നിശ്ചലമായിരുന്ന സമ്പന്നിലയ്ക്കു പുരോഗതിയുണ്ടാക്കുവാനും പദ്ധതിയിൽ പ്രത്യേകം നിഷ്കർഷിച്ചിരുന്നു.

### നേട്ടങ്ങൾ

ഒന്നാം പഞ്ചവത്സരപദ്ധതിക്കാലത്തെ നേട്ടങ്ങൾ, തികച്ചും തൃപ്തികരമാണു്. എന്നാൽ ഇനിയും നമുക്കു കൈവരേണ്ടിയിരിക്കുന്ന ലക്ഷ്യങ്ങളുമായി താരതമ്യപ്പെടുത്തിനോക്കുമ്പോൾ ആ നേട്ടങ്ങൾ അത്ര വലിയവയായിരുന്നില്ല എന്നു തോന്നിയേക്കാം.

കഴിഞ്ഞ 5 വർഷംകൊണ്ടു് നമ്മുടെ യഥാർത്ഥ ദേശീയവരുമാനം 18 ശതമാനം വർദ്ധിച്ചിട്ടുണ്ടെന്നുള്ളതിൽനിന്നും ഒന്നാം പദ്ധതിയുടെ നേട്ടം മനസ്സിലാക്കാൻ കഴിയും. 1952–53ലെ വിലകളുടെ അടിസ്ഥാനത്തിൽ നോക്കുമ്പോൾ ദേശീയവരുമാനം 1950-51ൽ 9110 കോടിയായിരുന്നതു് 1955-56ൽ 10800 കോടിയായി വർദ്ധിക്കുകയുണ്ടായെന്നു് കാണാം. ഈ കാലഘട്ടത്തിൽ ആളോഹരിവരുമാനം 11 ശതമാനം ഉയർന്നു. ഉപഭോഗച്ചിലവുകൾ 9 ശതമാനം വർദ്ധിക്കുകയും ചെയ്തു. കാർഷികോല്പാദനരംഗത്താണു് സുപ്രധാന നേട്ടങ്ങൾ ഉണ്ടായതു്. ധാന്യോല്പാദനം 20 ശതമാനവും പരുത്തി 45 ശതമാനവും പ്രധാന എണ്ണക്കുരുക്കൾ 8 ശതമാനവും വർദ്ധിക്കയുണ്ടായി. 160 ലക്ഷം ഏക്കർ സ്ഥലത്തുകൂടി ചെറുതരവും വൻതരവുമായ പദ്ധ

തികളിലൂടെ ജലസേചനം നിർവ്വഹിച്ചു. വിദ്യുച്ഛക്തിയുല്പാദനം 67750 ലക്ഷം കിലോവാട്ടിൽനിന്നും (1950-51) 1955-56ൽ 110000 ലക്ഷം കിലോവാട്ടായും വർദ്ധിച്ചു. വ്യാവസായികോല്പാദന സൂചിക 1950ൽ 105 ആയിരുന്നതു് 1955ൽ 161 ആയി ഉയന്നു.

പൊതുമേഖലയിലും സ്വകാര്യമേഖലയിലും ഒട്ടധികം പുതിയ പദ്ധതികൾ തുടങ്ങിയിട്ടുണ്ടു്. പൊതുമേഖലയിലെ സുപ്രധാനസംരംഭങ്ങൾ സിന്ഡ്റി കൃത്രിമവളംനിമ്മാണഫാക്ടറിയും ചിത്തരഞ്ജൻ തീവണ്ടി യന്ത്രനിമ്മാണശാലയും കൽക്കട്ടയിലെ ഹിന്ദുസ്ഥാൻ കേബിൾ നിമ്മാണശാലയും വിശാഖപട്ടണത്തെ ഹിന്ദുസ്ഥാൻ കപ്പൽ നിമ്മാണശാലയും മദ്രാസിലെ കോച്ച്നിമ്മാണശാലയും മൈസൂറിലെ ഹിന്ദുസ്ഥാൻ യന്ത്രോപകരണനിമ്മാണശാലയും കല്കത്തയിലെ ഇൻസ്റ്റ്റുമെൻറ്സ് നിമ്മാണശാലയും ബംഗ്ലൂരിലെ ടെലിഫോൺ നിമ്മാണശാലയുമാണു്. സ്വകാര്യമേഖലയിലും, ഉല്പാദന,മൂലധനസാധനവ്യവസായങ്ങളിൽ ധാരാളം നിക്ഷേപം ഉണ്ടായിട്ടുണ്ടു്. ഒന്നാം പദ്ധതിക്കാലത്തെ ആകെ നിക്ഷേപത്തിൻെറ പണത്തുക കണക്കാക്കിയാൽ അതു 3100 കോടിയോളം വരും. നിക്ഷേപനിരക്കു് 1950-51ൽ 5 ശതമാനമായിരുന്നതു് 1955-56ൽ 7·3 ശതമാനമായി വർദ്ധിച്ചു. എന്നാൽ ഈ നിക്ഷേപവർദ്ധനവിനെ തുടന്നു നാണയപ്പെരുപ്പസമ്മർദ്ദങ്ങൾ ഉണ്ടായിട്ടില്ല. എന്നു മാത്രമല്ല, ഒന്നാം പദ്ധതിയുടെ അവസാനത്തിൽ സാധനവില പദ്ധതി തുടങ്ങുന്ന കാലത്തേതിനേക്കാൾ 13 ശതമാനം കുറവായിരുന്നു താനും. പണമടവുബാക്കിനിലയ്ക്കു് അനുകൂലമായ ഒരു ഗതിയുണ്ടായി.

## പോരായ്മകൾ

മുൻപറഞ്ഞ നേട്ടങ്ങളെല്ലാം തൃപ്തികരങ്ങളായി തോന്നാം. എന്നാൽ ഇനിയും നാം വളരെ ദൂരം തരണം ചെയ്യേണ്ടിയിരിക്കുന്നു. ലോകത്തിലെ ഏററവും താഴ്ന്ന ജീവിതനിലവാരം നമ്മുടേതാണു്. നമ്മുടെ ശരാശരി ആഹാരം തന്നെ അംഗീകൃതപോഷകനിലവാരത്തിൽനിന്നും വളരെ താഴ്ന്നാണു നിൽക്കുന്നതു്. തുണിയുടെ കാര്യമാണെങ്കിൽ ആളോഹരിക്കു് 16 വാരയാണിപ്പോൾ കിട്ടുന്നതു്. ഇതു് യുദ്ധത്തിനു മുമ്പുണ്ടായിരുന്ന നിലയിൽത്തന്നെ നിൽക്കുകയാണെന്നു കാണാം. വേണ്ടത്ര വീടുകളോ വിദ്യാഭ്യാസസൌകര്യങ്ങളോ ഇല്ല

പൂർണ്ണമായി തൊഴിലില്ലാത്തവരും ജീവിക്കാൻ വേണ്ടത്ര തൊഴിലില്ലാത്തവരും വളരെയധികമുണ്ട്. ജനസംഖ്യയാണെങ്കിൽ ഓരോ വർഷവും 1·25 ശതമാനം വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ദ്രുതഗതിയിലുള്ള ഒരു സാമ്പത്തികവികസനത്തിന് ഇതു തടസ്സമാണ്.

## വികസനഘടകങ്ങൾ

മുൻപറഞ്ഞ വിഷമതകൾ എങ്ങിനെയെല്ലാം തരണം ചെയ്യാമെന്നും വികസനം എങ്ങിനെയെല്ലാം ത്വരിതപ്പെടുത്താമെന്നും ആലോചിക്കേണ്ടിയിരിക്കുന്നു. ഒരു രാജ്യത്തിന്റെ സാമ്പത്തികവികസനത്തോതു പല ഘടകങ്ങളേയും ആശ്രയിച്ചാണിരിക്കുന്നത്. പുരോഗതിക്കായുള്ള ഒരു രാഷ്ട്രത്തിന്റെ ദൃഢനിശ്ചയം, വ്യവസ്ഥിതിഭേദങ്ങൾ വരുത്തുവാനുള്ള കഴിവ്, ഉല്പാദനരീതികളിലും മററും പരിഷ്കാരം ഏർപ്പെടുത്തുവാനുള്ള സാധ്യതകൾ എന്നിങ്ങനെ പല ഘടകങ്ങളുണ്ട്. അനുയോജ്യമായ ഒരു പൊതുചുററുപാടുകൾ ഉണ്ടെന്നിരുന്നാൽത്തന്നെയും താഴെപ്പറയുന്ന 3 കാര്യങ്ങളാണ് പ്രധാനമായും പുരോഗതിയെ നിർണ്ണയിക്കുന്നത്.

1. ജനസംഖ്യാവർദ്ധനനിരക്ക്.
2. നിക്ഷേപവും ദേശീയവരുമാനവും തമ്മിലുള്ള അനുപാതം.
3. നിക്ഷേപത്തിന്മേലുള്ള ആദായം, അഥവാ മൂലധന-ഉല്പാദനഅനുപാതം.

ഒന്നാം പഞ്ചവത്സരപദ്ധതി രൂപീകരിച്ച കാലത്ത് ജനസംഖ്യാവർദ്ധനത്തോത് പ്രതിവർഷം 1.25 ശതമാനമായിരിയ്ക്കുകയും നിക്ഷേപനിരക്ക് 1950-51 ൽ 5 ശതമാനമായിരുന്നത് 1968-69 ൽ 20 ശതമാനമായി വർദ്ധിക്കുകയും മൂലധന-ഉൽപാദന അനുപാതം 3:1 ആയിരിക്കുകയും ചെയ്താൽ നമ്മുടെ ദേശീയ വരുമാനം 1971-72 ലും ആളോഹരി വരുമാനം 1977-78 ലും ഇരട്ടിക്കുമെന്നാണ് കണക്കാക്കിയിരുന്നത്. ഒന്നാംപദ്ധതിക്കാലത്തെ അനുഭവങ്ങളുടെ വെളിച്ചത്തിൽ ഈ ലക്ഷ്യങ്ങൾ ഇപ്പോൾ പുതുക്കേണ്ടിവന്നു. ജനസംഖ്യാവർദ്ധനനിരക്ക് അടുത്തുതന്നെ കുറേക്കൂടി കവിയാനിടയുണ്ട്. അതെത്രമാത്രമെന്ന് സൂക്ഷ്മമായി പറയുക സാധ്യമല്ല. 1951-60 ൽ 12·5 ശതമാനവും 1961-70 ൽ 13·3 ശതമാനവും 1971-80 ൽ 14 ശതമാനവും ആയിരുന്നേക്കാം ജനസംഖ്യാവർദ്ധനനിരക്കെന്ന് ഇപ്പോൾ ഊഹിക്കു

ന്നു. അതുപോലെതന്നെ മൂലധന-ഉല്പാദന അനുപാതത്തിൻെറ കാര്യത്തിലും പ്രതിവർഷ നിക്ഷേപത്തിൻെറ കാര്യത്തിലുമുള്ള കണക്കുകൂട്ടലുകളും താഴെക്കാണിക്കുന്നവിധം പുതുക്കിയിട്ടുണ്ട്.

**1951–76 ൽ ആദായം, നിക്ഷേപം എന്നിവയിലുണ്ടാകുന്ന വർദ്ധനവ് (1952-53 വിലക്കണക്ക്)**

| | ഒന്നാം പദ്ധതി | രണ്ടാം പദ്ധതി | മൂന്നാം പദ്ധതി | നാലാം പദ്ധതി | അഞ്ചാം പദ്ധതി |
|---|---|---|---|---|---|
| | 1951-56 | 1956-61 | 1961-66 | 1966-71 | 1971-76 |
| 1 പദ്ധതിക്കാലം അവസാനിക്കുമ്പോഴത്തെ ദേശീയവരുമാനം (കോടിക്കണക്ക്.) | 10,800 | 13,480 | 17,260 | 21,680 | 27,270 |
| 2. ആകെ നിക്ഷേപം (കോടിക്കണക്ക്) | 3,100 | 6,200 | 9,900 | 14,800 | 20,700 |
| 3. പദ്ധതിക്കാലാവസാനത്തിൽ നിക്ഷേപം ദേശീയവരുമാനത്തിൻെറ ശതമാനക്കണക്കിൽ | 7·3 | 10·7 | 13.7 | 16,0 | 17·0 |
| 4. പദ്ധതിക്കാലാവസാനത്തിൽ ജനസംഖ്യ (പത്തുലക്ഷക്കണക്ക്) | 384 | 408 | 434 | 465 | 500 |
| 5. വർദ്ധിപ്പിക്കുന്ന മൂലധന-ഉൽപ്പാദനസംബന്ധം | 1.8:1 | 2·3:1 | 2·6:1 | 3·4:1 | 3.7:1 |
| 9. പദ്ധതിക്കാലാവസാനത്തെ ആളോഹരി വരുമാനം (രൂപാക്കണക്ക്) | 281 | 331 | 396 | 466 | 545 |

പുതുക്കിയ കണക്കിൻെറ അടിസ്ഥാനത്തിൽ ഭാരതത്തിൻെറ ദേശീയവരുമാനവും ആളോഹരിവരുമാനവും യഥാക്രമം 1967-68 ലും, 1973-74 ലും ഇരട്ടിയ്ക്കും എന്നാണ് കരുതേണ്ടതു്. അതായതു് ആദ്യം ഉദ്ദേശിച്ചിരുന്നതിനേക്കാൾ 4 വർഷത്തിനു മുമ്പുതന്നെ.

## സാമ്പത്തികഘടനയുടെ മാററങ്ങൾ

തുടർച്ചയായുള്ള പഞ്ചവൽസരപദ്ധതികൾകൊണ്ടു് ദേശീയവരുമാനം വർദ്ധിക്കുന്നതോടെ നമ്മുടെ തൊഴിൽസ്വഭാവത്തിനുതന്നെ അതിപ്രധാനമായൊരു പരിവർത്തനം വന്നുചേരും. തൊഴിൽഘടനയിൽ വരുന്ന വൈവിധ്യവും ഒരുഭാഗം തൊഴിലാളികൾ താഴ്ന്ന ഉല്പാദനരംഗങ്ങളിൽനിന്നും ഉയർന്ന ഉല്പാദനരംഗങ്ങളിലേക്കു മാറുന്നതും സാമ്പത്തികവികസനത്തോടനുബന്ധിച്ചുണ്ടാകുന്ന കാര്യങ്ങളാണ്. മററു രാജ്യങ്ങളുടെ അനുഭവങ്ങൾ വച്ചുനോക്കുമ്പോൾ ഇതു ശരിയാണെന്നു കാണാം.

ആ നാട്ടുകളിൽ ദേശീയവരുമാനം വർദ്ധിച്ചതോടെ കാർഷികരംഗത്തു് വ്യാവസായിക രംഗത്തേക്കാളും തൊഴിലാളികൾ കുറഞ്ഞു. ഇപ്പോൾ ഭാരതത്തിൽ 70 ശതമാനത്തോളം തൊഴിലാളികൾ കാർഷികവൃത്തിയിലും അതിനോടനുബന്ധിച്ച മററു തൊഴിലുകളിലും ഏർപ്പെട്ടിരിക്കുന്നവരാണു്. 1975-76 ഓടുകൂടി ഇതു് 60 ശതമാനമായി കുറയുമെന്നും വ്യവസായങ്ങൾ, ട്രാൻസ്പോർട്ട്, നിർമ്മാണപ്രവർത്തനങ്ങൾ തുടങ്ങിയവയിൽ തൊഴിൽ വർദ്ധിക്കുമെന്നും കരുതപ്പെടുന്നു. ഈ ലക്ഷ്യത്തെ മുൻനിറുത്തിക്കൊണ്ടാണു് രണ്ടാം പദ്ധതിയിലെ നിക്ഷേപപരിപാടികൾ രൂപീകരിച്ചിട്ടുള്ളതു്.

## വിഭവാടിസ്ഥാനത്തിലും സാമ്പത്തികാടിസ്ഥാനത്തിലുമുള്ള ആസൂത്രണം

നമ്മുടെ വിപുലമായ ജനശക്തി പ്രയോജനപ്പെടുത്തുന്ന സമ്പ്രദായത്തിൽ വരുന്ന മാററങ്ങൾ, അതായതു് തൊഴിൽസ്വഭാവത്തിൽ വരുന്ന മാററങ്ങൾ, മററു വിഭവങ്ങളുടെ വിനിയോഗരീതിയിൽ മാററം ഉണ്ടാക്കേണ്ടതു് ആവശ്യമാക്കിത്തീർത്തു. യഥാർത്ഥ വിഭവമാർഗ്ഗങ്ങളുടെ തോതുവച്ചുകൊണ്ടു് പ്രശ്നത്തെ വീക്ഷിക്കുന്ന രീതിയ്ക്കു് വിഭവാടിസ്ഥാനത്തിലുള്ള ആസൂത്രണമെന്നു പറയാം. വരുമാനവും തൊഴിൽ സാദ്ധ്യതയും ഏററവുമധികം വർദ്ധിപ്പിക്കാനുതകുന്ന തരത്തിൽ ഓരോ രംഗത്തിലുമുണ്ടാകേണ്ട ഉല്പാദനത്തിന്റെ അടിസ്ഥാനത്തിൽ വികസന സംരംഭങ്ങൾ നിർണ്ണയിക്കുകയാണു് വിഭവാടിസ്ഥാനത്തിലുള്ള ആസൂത്രണംകൊണ്ടു് ചെയ്യുന്നതു്. വിഭവസാദ്ധ്യതകൾ ഏററവും അധികം പ്രയോജനപ്പെടുത്തുകയും എന്നാൽ സാധനങ്ങളുടെ നിലവിലുള്ള വിലക്രമത്തിൽ പൊരുത്തമില്ലാത്തതോ അസാധാരണമോ ആയ മാററങ്ങൾ ഉണ്ടാക്കാതിരിക്കുകയും ചെയ്യുന്ന വിധത്തിൽ ആവശ്യവും ലഭ്യതയും ഒപ്പിച്ചുകൊണ്ടു പോകുകയെന്നതാണു് സാമ്പത്തികാടിസ്ഥാനത്തിലുള്ള ആസൂത്രണത്തിന്റെ കാതൽ. യഥാർത്ഥത്തിൽ പരസ്പരപൂരകങ്ങളായ ആസൂത്രണരീതികളാണിവ രണ്ടും. സാധനങ്ങൾക്കുള്ള ആവശ്യവും (കുറേക്കൂടി ശരിയായി പറഞ്ഞാൽ ചോദനവും) സാധനങ്ങളുടെ ലഭ്യതയും (കുറേക്കൂടി ശരിയായി പറഞ്ഞാൽ പ്രദാനവും) തമ്മിലും സമ്പാദ്യവും നിക്ഷേപവും തമ്മിലും വിദേശത്തുനിന്നു കിട്ടുന്നതും നാം വിദേശത്തേക്കു് കൊടുക്കുന്നതുമായ തുകകൾക്കു തമ്മിലും ശരിയായ ഒരു പൊരുത്തമുണ്ടാക്കാൻ രണ്ടാം പദ്ധതിയിൽ ശ്രമിക്കുന്നതാണു്.

### ദീർഘകാലവീക്ഷണവും പദ്ധതിയിലുള്ള അയവും

വികസനമെന്നതു് ഒരനസ്യൂതപ്രവൎത്തനമായതുകൊണ്ടു് ദീർഘകാലത്തേക്കുള്ള വികസനലക്ഷ്യങ്ങൾ വച്ചുകൊണ്ടാണ് രണ്ടാം പദ്ധതി രൂപീകരിച്ചിട്ടുള്ളതു്. പദ്ധതിയുടെ പ്രവൎത്തനത്തിൽ വേണ്ടത്ര അയവു വരുത്തുന്നതിനു വേണ്ടി ഓരോവർഷക്കാലത്തേയും പ്രവൎത്തനപരിപാടി പ്രത്യേകം പ്രത്യേകം തയ്യാറാക്കാൻ ഉദ്ദേശിക്കുന്നുണ്ടു്. ഇങ്ങിനെ പ്രതിവർഷ പരിപാടികൾ രൂപീകരിക്കുമ്പോൾ ഇതേവരെയുണ്ടായ പുരോഗതി, വിഭവമാറ്റങ്ങളിൽ ഉണ്ടായിട്ടുള്ള വ്യത്യാസങ്ങൾ, പുതിയ ആവശ്യങ്ങൾ എന്നിവ പരിഗണനയിലെടുക്കും.

## അദ്ധ്യായം 2

# രണ്ടാം പദ്ധതിയോടുള്ള സമീപനം

### സോഷ്യലിസ്റ്റ് സാമൂഹ്യവ്യവസ്ഥിതി

ഒരു സോഷ്യലിസ്റ്റ് സാമൂഹ്യവ്യവസ്ഥിതി കൈവരുത്തുകയെന്നതാണു രണ്ടാം പഞ്ചവത്സരപദ്ധതിയിലുന്നം വച്ചിട്ടുള്ള ലക്ഷ്യം. അതായതു്, പുരോഗതിയുടെ അടിസ്ഥാനസ്വഭാവമെന്ന നിലയിൽ പ്രാധാന്യം നൽകിയിട്ടുള്ളതു് വ്യക്തിഗതങ്ങളായ ലാഭങ്ങൾക്കല്ലാ സാമൂഹ്യമായ നേട്ടങ്ങൾക്കാണെന്നു ചുരുക്കം. ദേശീയവരുമാനത്തിലും തൊഴിൽലഭ്യതയിലും വർദ്ധനവുണ്ടായാൽ മാത്രം പോരാ. സാമ്പത്തിക വികസനത്തിന്റെ ഫലം ഇപ്പോൾ പിന്നോക്കം നിൽക്കുന്ന ജനവിഭാഗങ്ങൾക്കു് കൂടുതൽ കൂടുതൽ പ്രയോജനപ്പെടുത്തുകയും ആദായം, സ്വത്തു്, സാമ്പത്തികശേഷി എന്നിവയുടെ കേന്ദ്രീകരണം കഴിയുന്നതും കുറയ്ക്കുകയും കൂടി ചെയ്യേണ്ടതുണ്ടു്.

### ലക്ഷ്യങ്ങൾ

മുൻപറഞ്ഞ പൊതുസമീപനത്തെ മുൻനിറുത്തി താഴെപ്പറയുന്ന വിധം രണ്ടാം പദ്ധതിയുടെ ലക്ഷ്യങ്ങൾ നേടാൻ കഴിയും.

1. ജീവിതനിലവാരം ഉയത്തത്തക്കവണ്ണം ദേശീയവരുമാനത്തിൽ വേണ്ടത്ര വർദ്ധനവുണ്ടാക്കുക.
2. അടിസ്ഥാനവ്യവസായങ്ങളുടേയും ഘനവ്യവസായങ്ങളുടേയും വികസനത്തിന്ന് പ്രാധാന്യം നൽകിക്കൊണ്ട് ദ്രുതഗതിയിലുള്ള വ്യവസായവൽക്കരണം നടപ്പാക്കുക.
3. തൊഴിൽസൌകര്യങ്ങൾ ഗണ്യമായി വർദ്ധിപ്പിക്കുക.
4. ആദായത്തിലും സ്വത്തിലുമുള്ള അസമത്വങ്ങൾ കുറയ്ക്കുകയും സാമ്പത്തികശേഷിയിൽ നീതിപൂർവ്വകമായ വിതരണം കൈവരുത്തുകയും ചെയ്യുക.

ഈ ലക്ഷ്യങ്ങൾ എല്ലാം പരസ്പരം ബന്ധപ്പെട്ടവയാണ്. ജീവിതനിലവാരത്തിലുള്ള വർദ്ധനവ് ഉല്പാദനവർദ്ധനവിനെ ആശ്രയിച്ചിരിക്കുന്നു. ഉല്പാദനവർദ്ധനവുണ്ടാകണമെങ്കിൽ ത്വരിതഗതിയിൽ വ്യവസായവൽക്കരണം സാദ്ധ്യമാകണം. അടിസ്ഥാനവ്യവസായങ്ങൾ വളൎന്നുവന്നാൽ മാത്രമേ വ്യവസായവൽക്കരണത്തിനു പുരോഗതിയുണ്ടാകു. അടിസ്ഥാനവ്യവസായങ്ങളിലുള്ള നിക്ഷേപം ഉപഭോഗവസ്തുക്കൾക്ക് വർദ്ധിച്ച ആവശ്യമുണ്ടാക്കുന്നു. അപ്പോൾ കൂടുതൽ ആളുകൾക്ക് തൊഴിൽ നൽകത്തക്ക ഉല്പാദനസമ്പ്രദായങ്ങളിലൂടെ അത്തരം സാധനങ്ങൾ നിർമ്മിക്കുന്നപക്ഷം തൊഴിലില്ലായ്മയ്ക്കു പരിഹാരം കണ്ടെത്താൻ കുറെയൊക്കെ സാധിക്കും.

## വ്യാവസായികനയം

നമ്മുടെ സാമ്പത്തികജീവിതത്തിൽ ഗവമ്മേൻറ് വലിയൊരു പങ്ക് വഹിച്ചാൽ മാത്രമേ പദ്ധതിയുടെ ലക്ഷ്യങ്ങൾ നേടാൻ കഴിയൂ. 1956 ഏപ്രിലിൽ പാസ്സാക്കിയ പുതിയ വ്യാവസായികപ്രമേയം ഇതിന്നു വളരെ സഹായകമായിട്ടുണ്ട്. വികസനപരിപാടികളിൽ ഗവമ്മേൻറിനുള്ള ചുമതല ഈ പ്രമേയത്തിൽ ഊന്നിപ്പറഞ്ഞിരിക്കുന്നു. അടിസ്ഥാനസ്വഭാവമുള്ളതും തന്ത്രപ്രാധാന്യമുള്ളതുമായ എല്ലാ വ്യവസായങ്ങളേയും ഉൾക്കൊള്ളിക്കത്തക്കവിധം പൊതുമേഖലയെ വികസിപ്പിക്കുകയാണു ഈ പ്രമേയംമൂലം ചെയ്തിട്ടുള്ളത്. ഗവമ്മേൻറിനു മാത്രം താങ്ങാനാവുന്നത്ര വമ്പിച്ച മൂലധനനിക്ഷേപമാവശ്യമുള്ള അവശ്യവ്യവസായങ്ങളും പൊതുമേഖലയിലുൾപ്പെടുത്തി വികസിപ്പിക്കുന്നതാണ്

പുതിയ പ്രമേയത്തിൽ വ്യവസായങ്ങളെ രണ്ടു പട്ടികകളായി തിരിച്ചിട്ടുണ്ടു്. ഒന്നിൽ പതിനേഴ വ്യവസായങ്ങൾ ഉൾപ്പെടുന്നു. ഇവയുടെ ഭാവിവികസനച്ചുമതല പൂർണ്ണമായും ഗവമ്മേൻറിൻേറതായിരിക്കും. രണ്ടാമത്തെ പട്ടികയിൽ 12 വ്യവസായങ്ങളാണുൾക്കൊള്ളിച്ചിട്ടുള്ളതു്. വളരെയധികം സാമൂഹ്യപ്രാധാന്യമുള്ള ഈ വ്യവസായങ്ങൾ ക്രമേണ ഗവമ്മേൻറുടമയിൽ കൊണ്ടുവരുന്നതാണു്. ഈ രണ്ടാമതു പറഞ്ഞ പട്ടികയിൽപ്പെട്ട വ്യവസായങ്ങൾ കൂടുതലായി ആരംഭിക്കുന്നതിനു ഗവമ്മേൻറിനു് താൽപ്പര്യവും സന്നദ്ധതയുമുണ്ടായിരിക്കും. എന്നാൽ അതോടൊപ്പംതന്നെ ഗവമ്മേൻറിൻെറ സംരംഭങ്ങളെ സഹായിക്കാൻ സ്വകാര്യസംരംഭങ്ങളെ അനുവദിക്കുന്നതുമാണു്. ഇതിൽ പറയാത്ത മറെറല്ലാ വ്യവസായങ്ങളിലും സ്വകാര്യസംരംഭത്തിനു പ്രവത്തിക്കുവാനുള്ള സ്വാതന്ത്ര്യമുണ്ടായിരിക്കും. ആവശ്യമെന്നു തോന്നുമ്പോൾ ഏതു രംഗത്തും പ്രവേശിക്കുവാനുള്ള സ്വാതന്ത്ര്യം ഗവമ്മേൻറിനുണ്ടായിരിക്കുമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

മുൻപറഞ്ഞ പട്ടികകൾ രണ്ടും താഴെക്കൊടുക്കുന്നു.

### പട്ടിക എ.

1. ആയുധസാമഗ്രികളും പ്രതിരോധസജ്ജീകരണത്തിനുള്ള മററു സാധനങ്ങളും.
2. അണുശക്തി.
3. ഇരുമ്പു്, ഉരുക്കു്.
4. ഇരുമ്പു്, ഉരുക്കു് എന്നിവയുടെ ഘനവാർപ്പുപദ്ധതി.
5. ഇരുമ്പു്-ഉരുക്കു് ഉൽപ്പാദനം, ഖനനം, യന്ത്രോപകരണനിമ്മാണം, കേന്ദ്രഗവമ്മേൻറു് നിശ്ചയിക്കുന്ന മററു് അടിസ്ഥാനവ്യവസായങ്ങൾ എന്നിവയ്ക്കു വേണ്ട യന്ത്രസാമഗ്രികൾ.
6. ജലത്തിൽനിന്നും വിദ്യുച്ഛക്തിയുൽപ്പാദിപ്പിക്കാനുള്ള ഘന വൈദ്യുതയന്ത്രങ്ങൾ.
7. കൽക്കരിയും ഇളംകൽക്കരിയും.
8. പെട്രോളിയം, മണ്ണെണ്ണ തുടങ്ങിയ എണ്ണകൾ.
9. ഇരുമ്പയിരു്, മാംഗനീസ് അയിരു്, ക്രോം അയിരു്, ജിപ്സം, സൾഫർ, സ്വർണ്ണം, വജ്രം എന്നിവയുടെ ഖനനം.

10. ചെമ്പ്, കാരീയം, തുത്തനാകം, തകരം, മോളിബ്ഡനം, വുൾഫ്രം എന്നിവയുടെ ഖനനവും സംഭരണവും.
11. 1953-ൽ അണുശക്തി (ഉൽപ്പാദനവിനിയോഗനിയന്ത്രണ) ഉത്തരവിൽ പട്ടികയായി കൊടുത്തിട്ടുള്ള ധാതുദ്രവ്യങ്ങൾ.
12. വിമാനം.
13. വ്യോമഗതാഗതം.
14. റെയിൽവേഗതാഗതം.
15. കപ്പൽനിർമ്മാണം.
16. ടെലിഫോൺ, ടേലിഫോൺ കേബിളുകൾ, ടെലഗ്രാഫ്, കമ്പിയില്ലാക്കമ്പി ഉപകരണങ്ങൾ (റേഡിയോ റിസീവിംഗ് സെററ് ഒഴിച്ച്.)
17 വിദ്യുച്ഛക്തിയുൽപ്പാദനം, വിതരണം.

## പട്ടിക ബി.

1. 1949-ലെ മിനറൽ കൺവൻഷൻ റൂൾസ് 3-ാംവകുപ്പിൽ വിവരിച്ചിട്ടുള്ള ലഘുധാതുദ്രവ്യങ്ങൾ ഒഴിച്ച് മററ് ധാതുദ്രവ്യങ്ങൾ.
2. എ പട്ടികയിൽ ഉൾപ്പെടുത്തിയിട്ടില്ലാത്ത അലൂമിനിയവും ഇരുമ്പല്ലാത്ത മററ് ലോഹങ്ങളും.
3. യന്ത്രോപകരണങ്ങൾ.
4. ഇരുമ്പു കലന്ന ലോഹങ്ങളും ഉപകരണങ്ങളുണ്ടാക്കാനുള്ള ഉരുക്കും.
5. ഔഷധങ്ങൾ, ചായങ്ങൾ, പ്ലാസ്റ്റിക്ക് തുടങ്ങി കെമിക്കൽ വ്യവസായങ്ങൾക്കാവശ്യമുള്ള മൌലികവും അർദ്ധപൂർണ്ണവുമായ ഉൽപ്പന്നങ്ങൾ.
6. ആൻറിബയോട്ടിക്സും മററ് അവശ്യ ഔഷധങ്ങളും.
7. കൃത്രിമവളങ്ങൾ.
8. കൽക്കരി കരിക്കൽ.
9. കെമിക്കൽ പൾപ്പ്സ്.

10. റോഡ് ഗതാഗതം.

11. സമുദ്രഗതാഗതം.

മുൻപറഞ്ഞ വ്യവസായങ്ങളുടെ പട്ടികതിരിക്കൽ അയവില്ലാത്ത ഒരടിച്ചുറപ്പിക്കലാണെന്നു കരുതരുത്. ഗവമ്മേൻറിന് ആവശ്യമുള്ള പക്ഷം 'എ' പട്ടികയിൽ കൊടുത്തിട്ടുള്ള വ്യവസായങ്ങളുടെ നടത്തിപ്പിൽപോലും സഹകരിക്കാൻ സ്വകാര്യമേഖലയോടാവശ്യപ്പെടാം. സമ്പദ്സ്ഥിതിയുടെ ത്വരിതമായ വികസനം, ദേശീയനയത്തിൻെറ അംഗീകൃതലക്ഷ്യങ്ങൾ എന്നിവയ്ക്കൊപ്പിച്ചുവേണം സ്വകാര്യമേഖലയ്ക്കു് പ്രവേശനം നൽകാൻ എന്നു മാത്രമേയുള്ളു.

## ചെറുകിടവ്യവസായങ്ങളും കുടിൽവ്യവസായങ്ങളും

പുതിയ വ്യാവസായികനയപ്രമേയത്തിൽ ചെറുതരം വ്യവസായങ്ങളുടേയും കുടിൽവ്യവസായങ്ങളുടേയും പ്രാധാന്യം ഊന്നിപ്പറഞ്ഞിട്ടുണ്ടു്. കൂട്ടതലാളുകൾക്കു് ഉടനടിതന്നെ ജോലി നൽകുവാനും, മററു വിധത്തിൽ ഉപഭോഗശൂന്യമായിക്കിടന്നിരുന്ന മൂലധനവും കർമ്മശേഷിയും ഫലപ്രദമായി സമാഹരിക്കുവാനും സാമ്പത്തികമായി അവശതകൾ അനുഭവിക്കുന്നവരുടെയിടയ്ക്കു് വരുമാനമാർഗ്ഗങ്ങൾ ഉയർത്തിവിടുവാനും സഹായിക്കുന്നതുകൊണ്ടു് അത്തരം വ്യവസായങ്ങളുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കണമെന്നു പ്രമേയത്തിൽ പറഞ്ഞിരിക്കുന്നു. രാജ്യത്തിൻെറ സാമ്പത്തികസ്ഥിതിയിൽ പ്രധാനപ്പെട്ട ഒരു പങ്കു വഹിക്കാൻ പര്യാപ്തമാകുമാറു് ഈ വ്യവസായങ്ങൾക്കു് പ്രോത്സാഹനം നൽകുന്നതായിരിക്കും.

## അസമത്വങ്ങളുടെ ലഘൂകരണം

പുരോഗമനോന്മുഖമായ ഒരു സാമൂഹ്യസാമ്പത്തികസിദ്ധാന്തമാണു രണ്ടാം പദ്ധതിയുടെ പിന്നിലുള്ളതു് അതുകൊണ്ടു് സാമ്പത്തികവും സാമൂഹ്യവുമായ അസമത്വങ്ങൾ ദൂരീകരിച്ചുകൊണ്ടുള്ള പുരോഗതിയെയാണു അതു ലക്ഷ്യമാക്കിയിട്ടുള്ളതു്. എങ്ങിനെ ഈ ലക്ഷ്യം നേടാൻ കഴിയും?

നികുതിസംബന്ധവും വ്യവസ്ഥിതിപരവുമായ ഒട്ടധികം നടപടികൾ പദ്ധതിയിൽ ശുപാർശ ചെയ്യപ്പെട്ടിട്ടുണ്ടു്. ആദായത്തിനു പക

| | ഒന്നാം പഞ്ചവത്സരപദ്ധതി | | രണ്ടാം പഞ്ചവത്സരപദ്ധതി | |
|---|---|---|---|---|
| | ആകെ വക കൊള്ളിച്ചതു്. (കോടിക്കണക്കു്) | ശതമാനം | ആകെ വക കൊള്ളിച്ചതു്. (കോടിക്കണക്കു്) | ശതമാനം. |
| 1 | 2 | 3 | 4 | 5 |
| I. കൃഷിയും സാമൂഹ്യ വികസനവും. | 357 | 15.1 | 568 | 11.8 |
| എ. കൃഷി. | 241 | 10.2 | 341 | 7.1 |
| കാർഷികപരിപാടികൾ | 197 | 8.3 | 170 | 3.5 |
| ഗോപരിപാലനം | 22 | 1.0 | 56 | 1.1 |
| വനം | 10 | 0.4 | 47 | 1.0 |
| മത്സ്യവ്യവസായം | 4 | 0.2 | 12 | 0.3 |
| സഹകരണം | 7 | 0.3 | 47 | 1.0 |
| പലവക | 1 | ... | 9 | 0.2 |
| ബി. ദേശീയവികസനപദ്ധതികളും സാമൂഹ്യപദ്ധതികളും. | 90 | 3.8 | 200 | 4.1 |
| സി. മററു പരിപാടികൾ | 26 | 1.1 | 27 | 0.6 |
| ഗ്രാമപ്പഞ്ചായത്തുകൾ | 11 | 0.5 | 12 | 0.3 |
| തദ്ദേശവികസനപരിപാടികൾ | 15 | 0.6 | 15 | 0.3 |
| II. ജലസേചനവും വിദ്യുച്ഛക്തിയും | 661 | 28.1 | 913 | 19.0 |
| ജലസേചനം | 384 | 16.3 | 381 | 7.9 |
| വിദ്യുച്ഛക്തി | 260 | 11.1 | 427 | 8.9 |
| വെള്ളപ്പൊക്കം തടയാനും മററുമുള്ള പരിപാടികൾ | 17 | 0.7 | 105 | 2.2 |
| III. വ്യവസായവും ഖനനവും | 179 | 7.6 | 890 | 18.5 |
| വലുതുമിടത്തരവുമായ വ്യവസായങ്ങൾ | 148 | 6.3 | 617 | 12.9 |
| ധാതുവിഭവവികസനം | 1 | ... | 73 | 1.5 |
| ഗ്രാമവ്യവസായങ്ങളും ചെറുകിടവ്യവസായങ്ങളും | 30 | 1.3 | 200 | 4.1 |
| ഗതാഗതവും വാർത്താവിതരണവും | 557 | 23.6 | 1385 | 28.9 |
| റയിൽവേ | 268 | 11.4 | 900 | 18.8 |
| റോഡുകൾ | 130 | 5.5 | 246 | 5.1 |
| റോഡു് ട്രാൻസ്പോർട്ട് | 12 | 0.5 | 17 | 0.4 |
| തുറമുഖങ്ങൾ | 34 | 1.4 | 45 | 0.9 |
| കപ്പൽഗതാഗതം | 26 | 1.1 | 48 | 1.0 |
| ഉൾനാട്ടിലെ ജലഗതാഗതം | | | 3 | 0.1 |
| വിമാനഗതാഗതം | 24 | 1.0 | 43 | 0.9 |
| മററു ഗതാഗതരീതികൾ | 3 | 0.1 | 7 | 0.1 |
| തപാൽ, കമ്പിത്തപാൽ | 50 | 2.2 | 63 | 1.3 |
| മററു് വാർത്താവിനിമയരീതികൾ | 5 | 0.2 | 4 | 0.1 |
| പ്രക്ഷേപണം | 5 | 0.2 | 9 | 0.2 |

| 1 | | 2 | 3 | 4 | 5 |
|---|---|---|---|---|---|
| IV. | സാമൂഹ്യകാര്യങ്ങൾ | 533 | 22.6 | 945 | 19.7 |
| | വിദ്യാഭ്യാസം | 164 | 7.0 | 307 | 6.4 |
| | ആരോഗ്യം | 140 | 5.9 | 274 | 5.7 |
| | ഭവനനിർമ്മാണം | 49 | 2.1 | 120 | 2.5 |
| | പിന്നോക്ക വർഗ്ഗക്ഷേമം | 32 | 1.3 | 91 | 1.9 |
| | സാമൂഹ്യക്ഷേമം | 5 | 0.2 | 29 | 0.6 |
| | തൊഴിലും തൊഴിലാളിക്ഷേമവും | 7 | 0.3 | 29 | 0.6 |
| | പുനരധിവാസം | 136 | 5.8 | 90 | 1.9 |
| | അഭ്യസ്തവിദ്യരുടെയിടക്കുള്ള തൊഴിലില്ലായ്മ പരിഹരിക്കാനുള്ള പ്രത്യേകപരിപാടികൾ. | | | 5 | 0.1 |
| V | പലവക. | 69 | 3.0 | 99 | 2.1 |
| | ആകെ | 2,356 | 100.0 | 4,800 | 100.0 |

രണ്ടാം പദ്ധതിയിൽ വ്യവസായങ്ങൾ, ഖനനം, ഗതാഗതം, വാർത്താവിതരണം തുടങ്ങിയ കാര്യങ്ങൾക്ക് കൂടുതൽ പ്രാധാന്യം നൽകിയിട്ടുണ്ടെന്നു കാണാം. പദ്ധതിച്ചിലവിന്റെ പകുതിയും ഈ രംഗങ്ങൾക്കു വേണ്ടിയാണ് നീക്കിവച്ചിട്ടുള്ളതു്. ഒന്നാം പദ്ധതിയിൽ ആകെ ചിലവിന്റെ മൂന്നിലൊന്നു മാത്രമാണ് ഈ രംഗങ്ങൾക്കനുവദിച്ചിരുന്നതെന്നുള്ളതു് ഓർമ്മിക്കണം. വിദ്യുച്ഛക്തിയുൽപ്പാദനവും വ്യവസായവികസനത്തിന്റെ ഭാഗമായി കണക്കാക്കുന്നപക്ഷം ആകെ ചിലവിൽ 56 ശതമാനത്തോളം മുൻപറഞ്ഞ രംഗങ്ങളിലാണു വരുന്നതു്. യഥാർത്ഥത്തിൽ ചിലവാകുന്ന തുക നോക്കുമ്പോൾ വ്യവസായത്തിനും ഖനനത്തിനു വേണ്ടിയുള്ള ചിലവ് 400 ശതമാനത്തോളം വർദ്ധിക്കുമെന്നു കാണാം.

കൃഷിക്കും സാമൂഹ്യവികസനത്തിനും വേണ്ടി ചിലവിന്റെ 12 ശതമാനം നീക്കിവെച്ചിരിക്കുന്നു. ഒന്നാം പദ്ധതിയിൽ ഇതു് 15 ശതമാനമായിരുന്നു. സാമൂഹ്യസേവനങ്ങൾക്കും ഒന്നാം പദ്ധതിയിലേതിനേക്കാൾ കുറഞ്ഞൊരു അനുപാത ക്രമത്തിലേ രണ്ടാം പദ്ധതിയിൽ ചിലവു ചെയ്യുന്നുള്ളു.

## സംസ്ഥാന പദ്ധതികൾ

ആകെച്ചിലവാക്കുന്ന 4800 കോടി രൂപയിൽ 2241 കോടി സംസ്ഥാനപരിപാടികൾക്കു വേണ്ടിയുള്ളതാണ്. പദ്ധതിക്കുവേണ്ടി ഓരോ സംസ്ഥാനവും ചില വാക്കുന്നതെത്രയെന്ന് താഴെക്കൊടുക്കുന്ന കണക്കിൽനിന്നു മനസ്സിലാക്കാം.

## അനുബന്ധം

## പദ്ധതിക്കു് സംസ്ഥാനങ്ങളുടെ ചിലവു്

(രൂപാ കോടിക്കണക്കു്)

| | | | ഒന്നാം പദ്ധതി | രണ്ടാം പദ്ധതി |
|---|---|---|---|---|
| ആന്ധ്ര | ... | ... | 75.9 | 119.0 |
| ആസ്സാം | ... | ... | 28.1 | 57.9 |
| ബീഹാർ | ... | ... | 104.4 | 194.2 |
| ബോംബെ | ... | ... | 181.3 | 266.2 |
| മദ്ധ്യപ്രദേശ് | ... | ... | 57.5 | 123.7 |
| മദ്രാസ് | ... | ... | 97.0 | 173.1 |
| ഒറീസാ | ... | ... | 85.2 | 100.0 |
| പഞ്ചാബ് | ... | ... | 124.0 | 126.3 |
| ഉത്തർപ്രദേശ് | ... | ... | 165.9 | 253.1 |
| പശ്ചിമബംഗാൾ | ... | ... | 151 9 | 153.7 |
| 'എ' സംസ്ഥാനങ്ങൾ ആകെ | | ... | 1071.2 | 1567.2 |
| ഹൈദ്രബാദ് | ... | ... | 57.0 | 100.2 |
| മദ്ധ്യഭാരത് | ... | ... | 36.1 | 67.3 |
| മൈസൂർ | ... | ... | 53.2 | 80.6 |
| പെപ്സു | ... | ... | 39.2 | 36.3 |
| രാജസ്ഥാൻ | ... | ... | 62.8 | 97.4 |
| സൗരാഷ്ട്രാ | ... | ... | 29.8 | 47.7 |
| തിരുവിതാംകൂർ–കൊച്ചി | ... | ... | 35.4 | 72.0 |
| ജമ്മു ആൻഡ് കാഷ്മീർ | ... | ... | 13.2 | 33.9 |
| 'ബി' സംസ്ഥാനങ്ങൾ ആകെ | | ... | 326.7 | 535.4 |
| അജ്മീർ | ... | ... | 3.6 | 7.3 |
| ഭോപാൽ | ... | ... | 9.3 | 14.9 |
| കൂർഗ്. | ... | ... | 2.0 | 3.8 |
| ഡൽഹി | ... | ... | 10.5 | 17.0 |
| ഹിമാചൽപ്രദേശ് | ... | ... | 7.5 | 14.7 |
| കച്ച് | ... | ... | 4.8 | 7.9 |
| മണിപ്പൂർ | ... | ... | 2.2 | 6.2 |
| ത്രിപുരാ | ... | ... | 3.0 | 8.5 |
| ബിന്ധ്യപ്രദേശ് | ... | ... | 9.3 | 24.9 |
| 'സി' സംസ്ഥാനങ്ങൾ ആകെ | | ... | 52.2 | 105.2 |
| ആന്തമാൻ നിക്കോബാർദ്വീപുകൾ | | ... | 1.5 | 5.9 |
| വടക്കുകിഴക്കൻ അതൃത്തി ഏജൻസി | | ... | 4.4 | 9.5 |
| പാണ്ടിച്ചേരി | ... | ... | 0.8 | 4.8 |
| ആകെ | ... | ... | 6.7 | 20.2 |
| ദാമോദർ നദീതടകോർപ്പറേഷനിൽ കേന്ദ്രത്തിൻെറ ചിലവ് | | ... | | 12.2 |
| ദേശീയവികസനപദ്ധതികൾക്കും സാമൂഹ്യപദ്ധതികൾക്കും | ... | ... | | 0.7 |
| ആകെ മൊത്തം | ... | ... | 1456.8 | 2240.9 |

രണ്ടാംപദ്ധതിയുടെ പൊതുമേഖലയിൽ ആകെ 4800 കോടി ഉറുപ്പിക ചിലവാക്കാനുദ്ദേശിച്ചിട്ടുള്ളതിൽ 1000 കോടി ആനുകാലിക ച്ചിലവുകൾക്കും 3800 കോടി നിക്ഷേപം വകക്കുമാണ്. നിക്ഷേപം എന്നു പറഞ്ഞാൽ നിർമ്മാണത്തിന്നുതകുന്ന സ്വത്തുക്കൾ ഉണ്ടാക്കുന്നതിനുള്ള ചിലവ് എന്നർത്ഥം. മുൻപറഞ്ഞ രണ്ടുതരം ചിലവുകളുടേയും വിശദവിവരങ്ങൾ താഴെക്കൊടുക്കുന്ന കണക്കിൽനിന്നു മനസ്സിലാക്കാം.

(ഉറുപ്പിക കോടിക്കണക്ക്)

| | നിക്ഷേപ ച്ചിലവുകൾ. | ആനുകാലിക ച്ചിലവുകൾ. | ആകെ ചിലവ് |
|---|---|---|---|
| 1 | 2 | 3 | 4 |
| 1. കൃഷിയും സാമൂഹ്യവികസനവും | 338 | 230 | 568 |
| (i) കൃഷി. | 181 | 160 | 341 |
| (ii) ദേശീയവികസനവും സാമൂഹ്യ വികസനവും | 157 | 70 | 227 |
| 2. ജലസേചനവും വിദ്യുച്ഛക്തിയും | 863 | 50 | 913 |
| (i) ജലസേചനം, വെള്ളപ്പൊക്കനിയന്ത്രണം | 456 | 30 | 486 |
| (ii) വിദ്യുച്ഛക്തി | 407 | 20 | 427 |
| 3. വ്യവസായവും ഖനനവും | 790 | 100 | 890 |
| (i) വൻതരവും ഇടത്തരവുമായ വ്യവസായങ്ങൾ, ഖനികൾ | 670 | 20 | 690 |
| (ii) ഗ്രാമവ്യവസായങ്ങളും ചെറുകിട വ്യവസായങ്ങളും | 120 | 80 | 200 |
| 4. ഗതാഗതം വാർത്താവിനിമയം | 1,335 | 50 | 1,385 |
| 5. സാമൂഹ്യസേവനങ്ങൾ | 455 | 490 | 945 |
| 6. പലവക. | 19 | 80 | 99 |
| ആകെ | 3,800 | 1,000 | 4,800 |

## സ്വകാര്യമേഖല

സ്വകാര്യമേഖലയിലെ നിക്ഷേപപരിപാടികളുമായി ബന്ധപ്പെടുത്തിവേണം പൊതുമേഖലയിലെ നിക്ഷേപപരിപാടികളേക്കുറിച്ച് വിലയിരുത്താൻ.

| | | രൂപാ കോടിക്കണക്ക് |
|---|---|---|
| 1. | സംഘടിതവ്യവസായവും ഖനനവും | 575 |
| 2. | തേയില, റബ്ബർ തുടങ്ങിയ തോട്ടങ്ങൾ, വിദ്യുച്ഛക്തി വ്യവസായം, റയിൽവേ ഒഴിച്ചുള്ള ട്രാൻസ്പോർട്ട് | 125 |
| 3. | നിർമ്മാണസംരംഭങ്ങൾ. | 1000 |
| 4. | കൃഷി, ഗ്രാമീണവ്യവസായങ്ങളും, ചെറുകിട വ്യവസായങ്ങളും. | 300 |
| 5. | സ്റ്റോക്ക്സ്. | 400 |
| | ആകെ | 2400 |

പൊതുമേഖലയും സ്വകാര്യമേഖലയും ഒരുമിച്ചെടുക്കുമ്പോൾ രണ്ടാം പദ്ധതിക്കാലത്തെ നിക്ഷേപം 6200 കോടി രൂപയോളം ആയിരിക്കുമെന്നു കാണാം. ഒന്നാം പദ്ധതിയിൽ പൊതുമേഖലയിലേയും സ്വകാര്യമേഖലയിലേയും നിക്ഷേപാനുപാതം 50 : 50 ആയിരുന്നെങ്കിൽ രണ്ടാം പദ്ധതിയിൽ അത് 61 : 39 ആണ്.

## ഉല്പാദനവികസനലക്ഷ്യങ്ങൾ

സ്വകാര്യരംഗത്തേയും പൊതുരംഗത്തേയും നിക്ഷേപഫലമായി ഉല്പാദനത്തിലും വികസനത്തിലുമുണ്ടാകുന്ന പ്രധാന നേട്ടങ്ങൾ താഴെ കൊടുക്കുന്ന കണക്കുകളിൽനിന്നു മനസ്സിലാക്കാം.

### പ്രധാന ഉല്പാദനവികസനലക്ഷ്യങ്ങൾ

| ഇനം | 1950-51 | 1955-56 | 1960-60 | 1955-56 ലെ അപേക്ഷിച്ച് 1960-61 ൽ ഉണ്ടാകുന്ന വർദ്ധനശതമാനം. |
|---|---|---|---|---|
| I. കൃഷിയും സാമൂഹ്യവികസനവും | | | | |
| 1. ഭക്ഷ്യധാന്യങ്ങൾ(പത്തു ലക്ഷം ടൺ കണക്ക്) | 54.0† | 65.0 | 75.0 | 15 |
| 2. പരുത്തി (പത്തുലക്ഷം കെട്ട കണക്ക്) | 2.9 | 4.2 | 5.5 | 31 |
| 3. ശക്കര (പത്തുലക്ഷം ടൺ കണക്ക്) | 5.6 | 5.8 | 7.1 | 22 |
| 4. എണ്ണക്കുരുക്കൾ (പത്തു ലക്ഷം ടൺ കണക്ക്) | 5.1 | 5.5 | 7.0 | 27 |
| 5. ചണ (പത്തു ലക്ഷം കെട്ട്) | 3.3 | 4.0 | 5.0 | 25 |

| 1 | 2 | 3 | 4 | 5 | 6 |
|---|---|---|---|---|---|
| 6. | തേയില (പത്തു ലക്ഷം റാത്തൽ) | 613 | 644 | 700 | 9 |
| 7. | ദേശീയവികസന ബ്ളോക്കുകൾ (എണ്ണം) | — | 500 | 3,800 | 600 |
| 8. | സാമൂഹ്യവികസനപദ്ധതികൾ (എണ്ണം) | — | 622 | 1,120 | 80 |
| 9. | ദേശീയവികസന–സാമൂഹ്യപദ്ധതികൾ കൊണ്ടു് പ്രയോജനം ലഭിക്കുന്നവർ (പത്തുലക്ഷക്കണക്കു്) | — | 80 | 325 | 306 |
| 10. | ഗ്രാമപഞ്ചായത്തുകൾ (ആയിരക്കണക്കു്) | 83 | 118 | 200 | 70 |
| II. | ജലസേചനവും വിദ്യുച്ഛക്തിയും | | | | |
| 1. | ജലസേചനം നടത്തുന്ന സ്ഥലത്തിൻെറ വിസ്തൃതി (10 ലക്ഷംഏക്കർ) | 51 | 67 | 88 | 31 |
| 2. | വിദ്യുച്ഛക്തി ഉല്പാദനശേഷി (10ലക്ഷം കി.വാ.) | 2.3 | 3.4 | 6.9 | 103 |
| III. | ധാതുവിഭവങ്ങൾ | | | | |
| 1. | ഇരുമ്പയിരു് (പത്തു ലക്ഷം ടൺ) | 3.0 | 4.3† | 12.5 | 191 |
| 2. | കൽക്കരി ( ,, ) | 32.3 | 38.0‡ | 60.0‡ | 58 |
| IV. | വൻകിട വ്യവസായങ്ങൾ | | | | |
| 1. | കരതീർത്ത ഉരുക്കു് (10ലക്ഷം ടൺ) | 1.1 | 1.3 | 4.3 | 231 |
| 2. | വാർപ്പുപണികൾക്കു് കാരിരുമ്പു് (10ല. ടൺ) | — | 0.38 | 0.75 | 97 |
| 3. | അലുമിനിയം(000ടൺ) | 3.7 | 7.5 | 25.0 | 233 |
| 4. | വില്പനക്കുള്ള ഉരുക്കുതകിടു് (000ടൺ) | — | | 12 | — |
| 5. | വില്പനക്കുള്ള വാർപ്പുരുക്കു് (000ടൺ) | — | | 15 | — |
| 6. | ഉരുക്കു്, ഉരുത്തിരങ്ങൾ | | 180 | 500 | 178 |
| 7. | യന്ത്രോപകരണങ്ങൾ (ഗ്രേഡഡു്) (വിലലക്ഷം രൂപാ) | 31.8 | 75 | 300 | 300 |
| 8. | സിമൻറു്,മെഷീനറി ,, | | 56† | 200 | 257 |
| 9. | പഞ്ചസാരനിർമ്മാണ യന്ത്രങ്ങൾ ,, | | 28‡ | 250 | 779 |

| 1 | 2 | 3 | 4 | 5 | 6 |
|---|---|---|---|---|---|
| 10. | തുണി, ചണ, നെയ്ത്തുയന്ത്രങ്ങൾ ,, | | 412 | 1,950 | 373 |
| 11. | കടലാസുനിർമ്മാണയന്ത്രം ,, | | | 400 | ... |
| 12. | വിദ്യുച്ഛക്തി ഉപയോഗിച്ചുള്ള സെൻട്രിഫ്യൂഗൽപമ്പ്(000എണ്ണം) | 34 | 40 | 86 | 115 |
| 13. | ഡീസൽ എഞ്ചിനുകൾ (000 എച്ച്. പി.) | | 100 | 205 | 105 |
| 14. | മോട്ടോർകാറുകൾ (എണ്ണം) | 16,500 | 25,000 | 57,000 | 128 |
| 15. | തീവണ്ടി(എണ്ണം) | 3 | 175 | 400 | 129 |
| 16. | ട്രാക്ടർ ( ,, ) (20-30 ഡി.ബി.എച്ച്.പി.) | ... | ... | 3,000 | ... |
| 17. | സിമൻറ് (10ലക്ഷം ടൺ) | 2.7 | 4.3 | 13 | 202 |
| 18. | വളങ്ങൾ | | | | |
| | എ. നൈട്രജനസ് (അമോണിയം സൽഫേററിൻെറ അടിസ്ഥാനത്തിൽ) (000 ടൺ) | 46 | 380 | 1,450 | 282 |
| | ബി. ഫോസ്ഫേററിക്ക് (സൂപ്പർഫോസ്ഫേററ് അടിസ്ഥാനത്തിൽ) (000ടൺ) | 55 | 120 | 720 | 500 |
| 19. | സൾഫ്യൂറിക്കാസിഡ് ,, | 99 | 170 | 470 | 176 |
| 20. | സോഡാപ്പൊഡി ,, | 45 | 80 | 230 | 188 |
| 21. | സോഡാക്കാരം ,, | 11 | 36 | 135 | 275 |
| 22. | പെട്രോളിയംറിഫൈനറിക്രൂഡ്പ്രോസസ്ഡ് (10ലക്ഷം ടൺ) | ... | 36 | 4.3 | 19 |
| 23. | എലക്ട്രിക്ക് ട്രാൻസ്ഫർമർ (33കെ.വി.യും അതിൽ താഴേയും)(000കെ.വി.എ.) | 179 | 540 | 1,360 | 151 |
| 24. | എലക്ട്രിക്ക്കേബിൾ എ. സി.എസ്.ആർ. കണ്ടക്ടർ (ടൺ) | 1,420 | 9,000 | 18,000 | 100 |
| 25. | എലക്ട്രിക്ക്മോട്ടോർ (000 എച്ച്.പി.) | 99 | 240 | 600 | 150 |
| 26. | തുണി(10ലക്ഷം വാര) | 4,618 | 6,850 | 8,500 | 24 |
| 27. | പഞ്ചസാര(10ല. ട.) | 1.1 | 1.7 | 2.3 | 35 |

| 1 | 2 | 3 | 4 | 5 | 6 |
|---|---|---|---|---|---|
| | 28. കടലാസ്,കട്ടിക്കടലാസ് (000 ടൺ) | 114 | 200 | 350 | 75 |
| | 29. സൈക്കിൾ, സംഘടിത വ്യവസായരംഗത്തെ മാത്രം കണക്ക് (000എണ്ണം) | 101 | 550 | 1,000 | 82 |
| | 30. തയ്യൽയന്ത്രം സംഘടിത രംഗത്തെമാത്രം കണക്ക് (000 എണ്ണം) | 33 | 110 | 220 | 100 |
| | 31. എലക്ട്രിക്ക് പങ്ക ,, | 194 | 275 | 600 | 118 |
| V. | ഗതാഗതം, വാർത്താവിനിമയം. | | | | |
| | എ. റയിൽവേ | | | | |
| | 1. പാസഞ്ചർ ട്രയിനുകളുടെ സഞ്ചാരദൂരം (10 ലക്ഷം മൈൽ) ,, | 95 | 108 | 124 | 15 |
| | 2. സാമാനഭാരം (10 ല. ട.) | 91 | 120 | 181† | 51 |
| | ബി. റോഡ് | | | | |
| | 1. ദേശീയപൊതുനിരത്ത് (000 മൈൽ) | 12.3 | 12.9 | 13.8 | 7 |
| | 2. നിരപ്പു റോഡുകൾ (000 മൈൽ) | 97.0 | 107.0 | 125.0 | 17 |
| | സി. കപ്പൽ ഗതാഗതം, | | | | |
| | 1. തീരദേശത്തെ ഗതാഗതം (††ലക്ഷം ജി. ആർ. ടി. | 2.2 | 3.2 | 4.3 | 34 |
| | 2. മറുരാജ്യങ്ങളിലേക്ക് ‡ ,, | 1.8 | 2.8 | 4.7 | 68 |
| | ഡി. തുറമുഖം. കയററിയിറക്കശേഷി (10 ലക്ഷം ടൺ) | 20 | 25 | 32.5 | 30 |
| | ഇ. തപാൽ, കമ്പിത്തപാൽ. | | | | |
| | 1. തപാലാഫീസ് (000 എണ്ണം) | 36 | 55 | 75 | 36 |
| | 2. കമ്പിയാഫീസ് ,, | 3.6 | 4.9 | 6.3 | 28 |
| | 3. ടെലഫോൺ .. | 168 | 270 | 450 | 67 |

†† ടാങ്കറുകൾ ഉൾപ്പെടെ

‡ ട്രാമ്പ് ടണ്ണേജുൾപ്പെടെ

| 1 | 2 | 3 | 4 | 5 | 6 |
|---|---|---|---|---|---|
| VI. | വിദ്യാഭ്യാസം. | | | | |
| | 1. ഓരോ പ്രായത്തിലും പെട്ട കുട്ടികളിൽ വിദ്യാലയങ്ങളിൽ പോകുന്നവരുടെ ശതമാനക്കണക്ക്. | | | | |
| | എ. പ്രാഥമികഘട്ടം (6–11 പ്രായക്രമം) | 42.0 | 51.0 | 63.0 | |
| | ബി. മദ്ധ്യഘട്ടം (11–14 ,,) | 14.0 | 19.0 | 22.5 | |
| | സി. ഹയർ സെക്കണ്ടറിഘട്ടം (14–17 ,, ) | 6.4 | 9.4 | 12.0 | |
| | 2. പ്രാഥമിക അടിസ്ഥാന വിദ്യാലയങ്ങൾ (ലക്ഷം) | 2.23 | 2.93 | 3.50 | 19 |
| | 3. പ്രാഥമിക, മിഡ്, സെക്കണ്ടറി സ്കൂൾ (ലക്ഷം) | 7.4 | 10.3 | 13.4 | 30 |
| | 4. അദ്ധ്യാപകപരിശീലന സ്ഥാപനങ്ങൾ (എണ്ണം) | 835 | 1,136 | 1,412 | 24 |
| | 5. അദ്ധ്യാപകപരിശീലന സ്ഥാപനങ്ങളിൽ ചേരുന്നവർ (000 എണ്ണം) | 75.6 | 103.5 | 134.2 | 30 |
| VII. | ആരോഗ്യം. | | | | |
| | 1. ചികിത്സാലയങ്ങൾ (000 എണ്ണം) | 8.6 | 10.0 | 12.6 | 26 |
| | 2. ആശുപത്രികളിൽ കിടക്കകൾ (000 എണ്ണം) | 113 | 125 | 155 | 24 |
| | 3. ഡാക്ടറന്മാർ ,, | 59 | 70 | 82.5 | 18 |
| | 4. നേഴ്സുമാർ ,, | 17 | 22 | 31 | 41 |
| | 5. മിഡ്വൈഫുമാർ ,, | 18 | 26 | 32 | 23 |
| | 6. ധാത്രികൾ ,, | 4 | 6 | 41 | 583 |
| | 7. ഹെൽത്ത് അസിസ്റ്റൻറന്മാരും സാനിട്ടറി ഇൻസ്പെക്ടറന്മാരും (000 എണ്ണം) | 3.5 | 4 | 7 | 75 |

അടിസ്ഥാനവ്യവസായങ്ങളുടെ കാര്യത്തിൽ അതിപ്രധാനമായൊരു കാൽവെപ്പാണ് പദ്ധതിയിൽ ഉദ്ദേശിച്ചിട്ടുള്ളതെന്നു കാണാൻ കഴിയും. വമ്പിച്ച 3 ഉരുക്കുനിർമ്മാണശാലകൾ ഈ കാലഘട്ടത്തിൽ സ്ഥാപിക്കപ്പെടും. 3 കൃത്രിമവളനിർമ്മാണശാലകൾ കൂടി തുടങ്ങുകയും സിന്ദ്രിവളം നിർമ്മാണശാലയുടെ ഉല്പാദനശേഷി വർദ്ധിപ്പിക്കു

കയും ചെയ്യും. സിമൻറ് ഇപ്പോൾ പ്രതിവർഷം 43 ലക്ഷം ടൺ ഉല്പാദിപ്പിക്കപ്പെടുന്നതു് 130 ലക്ഷം ടണ്ണായി വർദ്ധിക്കും. അതുപോലെ തന്നെ കൽക്കരി ഉല്പാദനവും 380 ലക്ഷം ടണ്ണിൽ നിന്നും 600 ലക്ഷം ടണ്ണായി കൂടുന്നതാണ്. ഇപ്പോൾ പ്രതിവർഷം 175 തീവണ്ടിയന്ത്രങ്ങൾ നിർമ്മിച്ചുവരുന്നതു് രണ്ടാം പദ്ധതിയുടെ അവസാനത്തിൽ 400 ആയി വർദ്ധിക്കുന്നതാണ്. കാർഷികോല്പാദനത്തിൽ 18 ശതമാനം വർദ്ധനവുണ്ടാക്കണമെന്നാണ് ലക്ഷ്യം. അധികൃതരുമായി ചർച്ചചെയ്ത് ഈ ലക്ഷ്യം കുറേക്കൂടി വർദ്ധിപ്പിക്കാനുദ്ദേശമുണ്ട്. 210 ലക്ഷം ഏക്കർ സ്ഥലത്തുകൂടി ജലസേചനസൗകര്യങ്ങൾ ഉണ്ടാക്കുന്നതായിരിക്കും. വിദ്യുച്ഛക്തിയുല്പാദനശേഷി 3.4 ദശലക്ഷം കി. വാ.ൽ നിന്നും 6.9 ദശലക്ഷം കി. വാ. ആയി ഉയരും. സാമൂഹ്യസേവനങ്ങളുടെ വികസനകാര്യത്തിനും കൂടുതൽ പ്രാധാന്യം നൽകിയിട്ടുണ്ട്. രണ്ടാം പദ്ധതിയുടെ അവസാനത്തോടെ 6 നും 11 നുമിടക്ക് പ്രായമുള്ള 63 ശതമാനം കുട്ടികൾക്കും 11 നും 14 നു മിടക്കു പ്രായമുള്ള $22\frac{1}{2}$ ശതമാനം കുട്ടികൾക്കും വിദ്യാഭ്യാസസൗകര്യങ്ങൾ ലഭിക്കുന്നതാണ്. ഡോക്ടറന്മാരായും നേഴ്സുമാരായും മററും കൂടുതലാളുകൾക്ക് പരിശീലനം നൽകാനുള്ള ഏർപ്പാടുകളും ചെയ്യുന്നുണ്ട്. രണ്ടാം പദ്ധതിക്കാലത്തു് 13 ലക്ഷം വീടുകൾ പണിതു് ഭവനക്ഷാമം പരിഹരിക്കാനുമുദ്ദേശിക്കുന്നു.

## സാമ്പത്തികഘടന

പദ്ധതിയുടെ അവസാനത്തോടുകൂടി ദേശീയവരുമാനനിലയെ സംബന്ധിച്ചിടത്തോളം താഴെക്കൊടുക്കുന്ന രീതിയിലുള്ള ഒരു മാററമായിരിക്കും നമ്മുടെ സാമ്പത്തികഘടനയ്ക്കുണ്ടാകുന്നതു്,

### വ്യവസായജന്യമായ ദേശീയോല്പാദനം

(1952–53 വിലവച്ച്, രൂപാ കോടിക്കണക്ക്)

| | 1950–51 | 1955–56 | 1960–61 | ശതമാനം 1951–56 | ശതമാനം 1956–61 എന്നീ ഘട്ടങ്ങളിലെ വർദ്ധന |
|---|---|---|---|---|---|
| 1. കൃഷിയും ബന്ധപ്പെട്ട മററു് തൊഴിലുകളും | 4,450 | 5,230 | 6,170 | 18 | 18 |
| 2. ഖനനം | 80 | 95 | 150 | 19 | 58 |

| | | | | | |
|---|---|---|---|---|---|
| 3. ഫാക്ടറികൾ | 590 | 840 | 1,380 | 43 | 64 |
| 4. ചെറുകിടസംരംഭങ്ങൾ | 740 | 840 | 1,085 | 14 | 30 |
| 5. നിർമ്മാണം | 180 | 220 | 295 | 22 | 34 |
| 6. വാണിജ്യം, ട്രാൻസ്പോർട്ട് വാർത്താഗതാഗതം | 1,650 | 1,875 | 2,300 | 14 | 23 |
| 7. തൊഴിലുകൾ, ഗവർമ്മെൻറ് ഭരണവിഭാഗമുൾപ്പെടെ | 1,420 | 1,700 | 2,100 | 20 | 23 |
| 8. ആകെ ദേശീയോൽപ്പാദനം | 9,110 | 10,800 | 13,480 | 18 | 25 |
| 9. ആളോഹരി വരുമാനം (രൂപാ) | 253 | 281 | 331 | 11 | 18 |

അപ്പോൾ അടുത്ത 5 വർഷത്തിനുള്ളിൽ ദേശീയ വരുമാനം 25 ശതമാനം വർദ്ധിക്കുമെന്ന് കാണാം. ശരാശരി ഉപഭോഗനിലയിൽ 21 ശതമാനമേ ഉയർച്ചയുണ്ടാകൂ. ആഭ്യന്തരമായ ഉല്പാദനത്തിൻെറ വലിയൊരംശം മിച്ചംവയ്ക്കേണ്ടതായും നിക്ഷേപിക്കേണ്ടതായും വരുന്നതുകൊണ്ടാണ് ഉപഭോഗനില അതിലും കവിയാത്തതു്.

## സാമ്പത്തികമാർഗ്ഗങ്ങൾ

രണ്ടാംപദ്ധതിയിൽ പൊതുമേഖലയിലെ ചിലവുകൾ താഴെപ്പറയുന്ന വിധത്തിൽ നിർവ്വഹിക്കാനാണുദ്ദേശിച്ചിട്ടുള്ളതു്.

(രൂപാ കോടിക്കണക്ക്)

| | | |
|---|---|---|
| 1. നികുതിമിച്ചം. .... .... .... | | 800 |
| എ. ഇപ്പോഴത്തെ 1955–56 നികുതിനിരക്കിൽ .... .... | 350 | |
| ബി. കൂടുതൽ നികുതി .... .... .... .... | 450 | |
| 2. പൊതുജനങ്ങളിൽനിന്നു കടമെടുപ്പ് .... | | 1200 |
| എ. വായ്പ .... .... .... .... .... | 700 | |
| ബി. ലഘുസമ്പാദ്യം .... .... .... .... | 500 | |
| 3. മററ് മാർഗ്ഗങ്ങൾ .... .... .... | | 400 |
| എ. വികസനപരിപാടികൾക്ക റെയിൽവെയിൽനിന്നു ലഭിക്കുന്നതു് .... .... .... .... | 150 | |
| ബി. പ്രോവിഡൻറ്ഫണ്ടും മററ് ഡിപ്പോസിററ് ഇനങ്ങളും .... .... .... .... | 250 | |

| | | |
|---|---|---|
| 4. പുറമേനിന്നുള്ള ധനാഗമം | .... .... | 800 |
| 5. ബജററ് കമ്മിനികത്തൽപരിപാടി | .... | 1200 |
| 6. വിടവ് - ആഭ്യന്തരമാർഗ്ഗങ്ങളിലൂടെതന്നെ നികത്തേണ്ടതു് | .... .... .... | 400 |
| | ആകെ | 4800 |

പദ്ധതിച്ചിലവിൽ പകുതിയോളം നികുതി, കടമെടുപ്പു്, ബഡ്ജററിൽ കൊള്ളിച്ചിട്ടുള്ള മററു മാർഗ്ഗങ്ങൾ തുടങ്ങി നാട്ടിലെ വിഭവമാർഗ്ഗങ്ങളിൽനിന്നുതന്നെ ഉണ്ടാക്കേണ്ടതായിട്ടാണിരിക്കുന്നതു് ബാക്കിയുള്ളതിൽ 50 ശതമാനം കമ്മിധനച്ചിലവുകൾ വഴിയായും 33 ശതമാനം വിദേശസഹായം വഴിക്കും ലഭിക്കും.

## ആനുകാലികച്ചിലവുകൾ

പൊതുമേഖലയിൽ ആകെ വരുന്ന 4800 കോടി രൂപയുടെ ചിലവിൽ 1000 കോടിയോളം വിദ്യാഭ്യാസം, ആരോഗ്യം, ശാസ്ത്രീയഗവേഷണം, ദേശീയവികസനപരിപാടികൾ എന്നു തുടങ്ങി ആനുകാലികസ്വഭാവമുള്ള ചിലവുകളാണു്. ആനുകാലിക നികുതികൾവഴി കേന്ദ്രവും സംസ്ഥാന ഗവർമ്മെൻറുകളും ചേർന്നു് 950 കോടി രൂപാ ഉണ്ടാക്കും. (1955-56 ലെ നികുതിനിരക്കനുസരിച്ചു് 350 കോടിയും കൂട്ടതലായി ചുമത്തുന്ന നികുതിനിരക്കനുസരിച്ചു് 450 കോടിയും റയിൽവേകളിൽനിന്നു് 150 കോടിയും) അവശേഷിക്കുന്ന 400 കോടിരൂപയുടെ കമ്മി നികത്താൻ നകുതി, പൊതുസംരംഭങ്ങളിലെ ലാഭം എന്നിവയെ ആശ്രയിക്കേണ്ടതായി വരും.

പൊതുമേഖലയും സ്വകാര്യമേഖലയും ഒരുമിച്ചെടുക്കുന്നപക്ഷം രണ്ടാം പദ്ധതിക്കാലത്തു് നമ്മുടെ സമ്പദ്‌വ്യവസ്ഥയിലുണ്ടാകുന്ന നിക്ഷേപം ഏതാണ്ടു് 6200 കോടി രൂപയായിരിക്കും. (പൊതുമേഖലയിൽ 3800 കോടിയും സ്വകാര്യമേഖലയിൽ 2400 കോടി രൂപയും.) ഇതിൽ 1200 കോടിരൂപയോളം രണ്ടാം പദ്ധതിക്കാലത്തു് പണമടവുബാക്കിയിലെ കമ്മി നികത്താനുപയോഗിക്കേണ്ടിവരും. അപ്പോൾ ആഭ്യന്തരസമ്പാദ്യങ്ങൾമൂലം 5100 കോടി രൂപയുടെ വിടവ് നികത്തേണ്ടതായിട്ടാണു് വരുന്നതു്. സ്വകാര്യസമ്പാദ്യത്തിൽനിന്നുള്ള നിക്ഷേപംകൊണ്ടേ ഈ വിടവ് നികത്താനാവൂ. ഇപ്പോൾ ജനങ്ങളു

ടെ സമ്പാദ്യനിരക്ക് ഏതാണ്ട് 7 ശതമാനമാണ്. രണ്ടാം പദ്ധതിയുടെ അവസാനത്തിൽ ഇത് 10 ശതമാനംവരെ ഉയരേണ്ടിയിരിക്കുന്നു. ദേശീയവരുമാനം രണ്ടാം പദ്ധതിക്കാലത്ത് 25 ശതമാനം വർദ്ധിക്കുന്നു എങ്കിൽ കൂട്ടതലായുണ്ടാകുന്ന വരുമാനത്തിൻെറ 20, 25 ശതമാനത്തോളം നിക്ഷേപകാര്യങ്ങൾക്കുവേണ്ടി വിനിയോഗിക്കണമെന്നാണിതിൻെറ അർത്ഥം. ഈ ലക്ഷ്യത്തിൽ എത്തിച്ചേരുക അത്ര എളുപ്പമുള്ള കാര്യമല്ലെന്നു ഓർമ്മിക്കണം. പ്രത്യേകിച്ചും കൂട്ടതലായുണ്ടാകുന്ന ആദായത്തിൻെറ ഗണ്യമായ ഒരു ശതമാനം കുറഞ്ഞ വരുമാനമുള്ളവരുടെയിടയ്ക്കായിരിക്കുമെന്നുള്ളതു പ്രധാനപ്പെട്ട ഒരു സംഗതിയാണ്. അതുകൊണ്ടാണ് രണ്ടാം പദ്ധതിക്കാലത്ത് അത്യാവശ്യസാധനങ്ങൾ ഒഴിച്ച് മററുള്ളവയുടെ ഉപഭോഗം വിവേചനാപൂർവ്വകമായ നികുതിനിരക്കും കൺട്രോളുകളും മററും ഏർപ്പെടുത്തി നിയന്ത്രിക്കണമെന്ന് ആസൂത്രണക്കമ്മീഷൻ ശുപാർശചെയ്യുന്നു.

## വിദേശനാണയക്കൈമാററം

രണ്ടാം പദ്ധതിയിൽ വമ്പിച്ച നിക്ഷേപപരിപാടികളും അടിസ്ഥാനവ്യവസായങ്ങൾക്ക് പ്രത്യേകമായ പ്രാധാന്യവും ഉള്ളതുകൊണ്ട് വിദേശനാണയക്കൈമാററമാർഗ്ഗങ്ങളിൽ വലിയൊരു ഭാരം അനുഭവപ്പെടും. പൊതുമേഖലയിലും സ്വകാര്യമേഖലയിലും ഉള്ള വികസനപരിപാടികൾക്കാവശ്യമായ യന്ത്രസാമഗ്രികൾ, വാഹനങ്ങൾ, ഇരുമ്പു, ഉരുക്ക്, മററു ലോഹങ്ങൾ എന്നിവയുടെ ഇറക്കുമതിയ്ക്കു 2150 കോടി രൂപയോളം ആവശ്യമുണ്ടെന്നു കണക്കാക്കപ്പെടുന്നു. 5 വർഷക്കാലംകൊണ്ടു പണമടവുബാക്കിയിൽ 1100 കോടി രൂപയുടെ കമ്മിയാണുണ്ടാകാവുന്നതു്. പവൻമിച്ചത്തിൽ 200 കോടിരൂപയോളം പിൻവലിച്ച് ഈ കമ്മിയിൽ ചെറിയൊരു പങ്ക് നികത്താൻ കഴിയും. വെളിയിൽനിന്നുവരുന്ന സ്വകാര്യമൂലധനം 100 കോടി രൂപയോളമായിരിക്കുമെന്ന് കണക്കാക്കാം. എന്നാൽത്തന്നെയും 800 കോടി രൂപയുടെ വിദേശസഹായം ലഭിക്കേണ്ടിയിരിക്കുന്നു. വിദേശസഹായത്തിൽ 170 കോടി രൂപയോളം ഇപ്പോൾ കൈവശമുള്ളതായി കരുതാവുന്നതാണ്. അതായതു് മുൻപ് ലഭിച്ചതും എന്നാൽ ഇനിയും വിനിയോഗിക്കാതെ ബാക്കികിടക്കുന്നതുമായ 94 കോടി രൂപയുടെ സഹായവും

76 കോടി രൂപായുടെ വായ്പയും. ഭിലായി, ദുർഗാപ്പൂർ എന്നീ ഉരുക്കു നിർമ്മാണശാലകൾക്കുവേണ്ടിയാണ് വായ്പ ലഭിച്ചിട്ടുള്ളതു്. ഇതെല്ലാം കഴിച്ചാലും 630 കോടി രൂപാ ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്.

## അദ്ധ്യായം 4

# തൊഴിൽ പ്രശ്നം

വികസനപ്രശ്നത്തിൻെറ മറെറാരു വശമാണ് തൊഴിലില്ലായ്മ എന്നതു്. അതു പരിഹരിക്കണമെങ്കിൽ ദേശീയ വരുമാനമാർഗ്ഗങ്ങൾ പൊതുവേ വികസിപ്പിക്കേണ്ടതാവശ്യമാണ്.

### ഭാരതത്തിലെ തൊഴിലില്ലായ്മ പ്രശ്നം

ഭാരതത്തെ സംബന്ധിച്ചിടത്തോളം ഈ പ്രശ്നത്തിൽ 3 കാര്യങ്ങൾ അടങ്ങിയിട്ടുണ്ടു്. ഒന്നാമതായി, പട്ടണപ്രദേശങ്ങളിലും ഗ്രാമപ്രദേശങ്ങളിലും ഇപ്പോൾ തന്നെ കടുത്ത തൊഴിലില്ലായ്മ നിലവിലുണ്ടെന്നുള്ളതു്. രണ്ടാമതു്, പ്രതിവർഷം 20 ലക്ഷത്തോളമാളുകൾ തൊഴിൽരംഗത്തേക്കു വന്നുകൊണ്ടിരിക്കുന്നുവെന്നുള്ളതു്. മൂന്നാമതു്, പട്ടണപ്രദേശങ്ങളിലും ഗ്രാമങ്ങളിലും കൃഷി, വീട്ടുപണി എന്നിവയിലേർപ്പെട്ടിരിക്കുന്നവർക്ക് മതിയായ തൊഴിൽ ഇല്ലെന്നുള്ളതു്.

രണ്ടാം പദ്ധതിക്കാലത്തു് ഈ പ്രശ്നം പരിഹരിക്കണമെങ്കിൽ എത്രത്തോളമാളുകൾക്ക് തൊഴിൽ ഉണ്ടാകേണ്ടിയിരിക്കുന്നുവെന്ന് താഴെപ്പറയുന്ന കണക്കിൽനിന്നു മനസ്സിലാക്കാം.

| | ദശലക്ഷം | | |
|---|---|---|---|
| | പട്ടണപ്രദേശങ്ങളിൽ | ഗ്രാമപ്രദേശങ്ങളിൽ | ആകെ |
| തൊഴിൽ രംഗത്തേക്കു പുതിയതായി വരുന്നവർക്ക് | 3·8 | 6·2 | 10·0 |
| ഇപ്പോൾ തൊഴിലില്ലാത്തവർക്ക് | 2·5 | 2·8 | 5.3 |
| ആകെ | 6·3 | 9·0 | 15·3 |

രണ്ടാം പദ്ധതിയുടെ അവസാനത്തോടുകൂടി പൂർണ്ണമായും തൊഴിൽ നൽകേണ്ടിയിരിക്കുന്ന ആളുകളുടെ സംഖ്യ 150 ലക്ഷത്തോളം വരും. ഇതിൽ 20 ലക്ഷം പേർ അഭ്യസ്തവിദ്യരാണ്—5½ ലക്ഷത്തോളം ആളുകൾ ഇപ്പോൾതന്നെ തൊഴിൽ ഇല്ലാത്തവരും 14½ ലക്ഷത്തോളം പേർ അടുത്ത 5 വർഷത്തിനകം തൊഴിൽരംഗത്തേക്കു വരുന്നവരും.

## പോംവഴി

രണ്ടാം പഞ്ചവൽസരപദ്ധതി എങ്ങിനെയാണ് ഈ വമ്പിച്ച ചുമതല നിർവ്വഹിക്കാൻ പോകുന്നത്?

ഏതാണ്ട് താഴെപ്പറയുന്ന രൂപത്തിലാണ് ഈ പ്രശ്നത്തെ സമീപിച്ചിട്ടുള്ളത്. പൊതുരംഗത്ത് അടിസ്ഥാനവ്യവസായങ്ങളിൽ വലിയ നിക്ഷേപങ്ങൾ നടത്തുക; ആരോഗ്യം, വിദ്യാഭ്യാസം, ഗവേഷണം, സാമൂഹ്യക്ഷേമം, സാമൂഹ്യസുസ്ഥിതി എന്നീ കാര്യങ്ങളിൽ വികസനപ്രവർത്തനങ്ങൾക്ക് വേണ്ടിടത്തോളം പണം ചിലവാക്കുക. ഇതെല്ലാം പുതുതായി തൊഴിലുണ്ടാക്കുവാനും ക്രയശക്തി വർദ്ധിപ്പിക്കാനും, ഉപഭോഗസാധനങ്ങൾക്ക് കൂടുതൽ ആവശ്യം (ചോദനം) വളർത്തുവാനും സഹായിക്കും. കുടിൽവ്യവസായോൽപാദനം വർദ്ധിപ്പിക്കുന്നതു മൂലം കൂടുതൽ ആളുകൾക്ക് തൊഴിൽ ഉണ്ടാകും. മുതൽമുടക്ക് കുറച്ചു മതി എന്നുള്ളതാണ് കുടിൽവ്യവസായങ്ങൾക്കുള്ള മറെറാരു മെച്ചം. വായ്പ, വിപണനസൗകര്യങ്ങൾ, സാങ്കേതികോപദേശം, കുറഞ്ഞ ചിലവിൽ വിദ്യുച്ഛക്തി എന്നിവ നൽകിയും മററും ഗവർമ്മേൻറ് അത്തരം സംരംഭങ്ങളെ സഹായിക്കുന്നതാണ്. കൂടാതെ സഹകരണാടിസ്ഥാനത്തിൽ സംഘടിക്കുന്നതിനും അവയ്ക്കു് പ്രോൽസാഹനം നൽകും.

## പുതിയ തൊഴിൽസൌകര്യങ്ങൾ

അപ്പോൾ പൊതുമേഖലയിലും സ്വകാര്യമേഖലയിലും ഉണ്ടാകുന്ന മുഴനേരതൊഴിൽസാധ്യതകളുടെ കണക്കു് താഴെക്കൊടുക്കുന്നു.

(ലക്ഷക്കണക്ക്)

കൂടുതലായുണ്ടാകുമെന്നു കരുതുന്ന തൊഴിൽ

| | | |
|---|---|---|
| 1. | നിർമ്മാണവേലകൾ .... ... | 21·00 |
| 2. | ജലസേചനം, വൈദ്യുതശക്തി .... | 0·51 |
| 3. | റയിൽവേ ... ... | 2·53 |
| 4. | മററു ട്രാൻസ്പോർട്ടും കമ്മ്യൂണിക്കേഷൻസും .... | 1.80 |
| 5. | വ്യവസായങ്ങളും ധാതുവസ്തുക്കളും .... | 7·50 |
| 6. | കുടിൽവ്യവസായങ്ങളും ചെറുകിടവ്യവസായങ്ങളും ... ... | 4·50 |
| 7. | വനം, ഫിഷറി, ദേ. വി. സർവ്വീസ്, മററ് അനുബന്ധപരിപാടികൾ .... | 4·13 |
| 8. | വിദ്യാഭ്യാസം ... ... | 3·10 |
| 9. | ആരോഗ്യം ... ... | 1.16 |
| 10. | മററു സാമൂഹ്യസേവനങ്ങൾ ... | 1·42 |
| 11. | ഗവർമ്മേൻറ് ജോലികൾ ... | 4·34 |
| | ആകെ 1 മുതൽ 11 വരെ ... | 51·99 |
| 12. | മൊത്തത്തിൻെറ 52 ശതമാനം വച്ച് വാണിജ്യം വ്യവസായം എന്നിവ ഉൾപ്പെടെ മററിനങ്ങൾ ... | 27·04 |
| | ആകെ ... | 79·03 |

അതായത് 80 ലക്ഷത്തോളം

കൃഷിയൊഴിച്ചുള്ള മററു രംഗങ്ങളിൽ ആകെ 80 ലക്ഷം ആളുകൾക്ക് തൊഴിൽ ലഭിക്കുമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നത്. അതിനും പുറമെ ഭൂമി തെളിച്ചെടുക്കൽ, ജലസേചനപ്രവത്തനങ്ങൾ, തോട്ടപ്പണി എന്നിവയിൽ 16 ലക്ഷം ആളുകൾക്കുകൂടി പുതുതായി തൊഴിലുണ്ടാകും. കൂടാതെ കാർഷികരംഗത്ത് ഇപ്പോൾ ഇടനേരത്തൊഴിൽ മാത്രം ഉള്ളവക്ക് ജലസേചനസൗകര്യം ലഭിക്കുന്നതോടെ കൂടുതൽ തൊഴിലുണ്ടാകാനിടയുണ്ട്. ഗ്രാമവ്യവസായങ്ങൾക്കും ചെറുകിടവ്യവസായങ്ങൾക്കുമുള്ള വികസനപരിപാടികൾ മുഖേന പൂർണ്ണമായി തൊഴിൽ ലഭിക്കുന്നവരുടെ സംഖ്യയും കുറവായിരിക്കയില്ല.

## അഭ്യസ്തവിദ്യരുടെ ഇടയ്ക്കുള്ള തൊഴിലില്ലായ്മ

കേന്ദ്രഗവർമ്മേൻറിൻേറയും സംസ്ഥാന ഗവർമ്മേൻറുകളുടേയും നിലവിലുള്ള പരിപാടികൾ അനുസരിച്ചും പെൻഷൻ പററുന്നവർക്ക് പകരം ഉണ്ടാകുന്ന നിയമനസാധ്യതകൾ അനുസരിച്ചും പുതുതായി 14·4 ലക്ഷം ആളുകൾക്ക് തൊഴിൽ ലഭിക്കും. 2·4 ലക്ഷം ആളുകൾക്കുകൂടി പുതുതായി തൊഴിലുണ്ടാക്കിക്കൊടുക്കുന്നതിന്, ചെറുകിടവ്യവസായങ്ങളും സഹകരണാടിസ്ഥാനത്തിൽ ട്രാൻസ്പ്പോർട്ട പ്രവൎത്തനങ്ങളും മററും ആരംഭിക്കാൻ 130 കോടി രൂപാ ചിലവു ചെയ്യേണ്ടതാണെന്ന് ഒരു ഔദ്യോഗിക പഠനസംഘം ശുപാർശ ചെയ്തിട്ടുണ്ട്. പ്രത്യേക പരിപാടികൾ അനുസരിച്ച് ലഭിക്കുന്ന സൗകര്യങ്ങൾ അഭ്യസ്തവിദ്യർ എത്രമാത്രം പ്രയോജനപ്പെടുത്തും എന്നറിയാൻ 1956-57 ൽ പരീക്ഷണാൎത്ഥം ഒരു പ്രാരംഭാന്വേഷണം നടത്തും. വിദ്യാഭ്യാസപദ്ധതിയിലും, സാങ്കേതികപരിശീലനങ്ങളിലും, സ്കൂളുകൾ കാളേജുകൾ, എന്നിവയിലുള്ള തൊഴിൽ പരിശീലനങ്ങളിലും പരിഷ്ക്കരണങ്ങൾ ഏർപ്പെടുത്തുക എന്നു തുടങ്ങി ചില ദീർഘകാലപരിപാടികളും ശുപാർശചെയ്യപ്പെട്ടിരിക്കുന്നു.

അവികസിത പ്രദേശങ്ങളിലെ തൊഴിലില്ലായ്മ പരിഹരിക്കുന്നതിന് പ്രത്യേക പരിപാടികൾ കൈക്കൊള്ളണമെന്നു പദ്ധതിയിൽ നിർദ്ദേശിച്ചിട്ടുണ്ട്.

രണ്ടാം പദ്ധതിയിൽ നിർദ്ദേശിച്ചിട്ടുള്ളപോലെ നമ്മുടെ വിഭവമാർഗ്ഗങ്ങൾ പരമാവധി സമാഹരിയ്ക്കുകയും അതു് ഏററവുമധികം പ്രയോജനപ്പെടുത്തുകയും ചെയ്താൽ തന്നെ തൊഴിലില്ലായ്മപ്രശ്നം ഉടനടി പൂർണ്ണമായി പരിഹരിക്കാൻ സാധ്യമാവുകയില്ലെന്ന് സമ്മതിച്ചേ പററൂ. കൂടുതൽ ധനനിക്ഷേപത്തിനുള്ള സാധ്യതകൾ ഇപ്പോൾ ഇല്ലാത്തതുകൊണ്ട് തുടർന്നുവരുന്ന പദ്ധതിക്കാലങ്ങളിൽ മാത്രമേ തൊഴിലില്ലായ്മപ്രശ്നം പൂർണ്ണമായി പരിഹരിക്കാൻ സാധ്യമാവുകയുള്ളു.

## അദ്ധ്യായം 5

# ഭരണപരമായ ചുമതലകൾ

രണ്ടാം പദ്ധതി നടപ്പിൽ വരുന്നതോടുകൂടി ഭരണപരവും സാമ്പത്തികവുമായ പ്രശ്നങ്ങൾക്ക് നയപരമായ പ്രശ്നങ്ങളേക്കാൾ കൂടുതൽ പ്രാധാന്യം ലഭിക്കും. രണ്ടാം പദ്ധതിക്കാലത്തെ പ്രധാനപ്പെട്ട ഭരണപരമായ ചുമകലകൾ താഴെക്കൊടുക്കുന്നു.

1. ഭരണത്തിനു വിശുദ്ധി ഉറപ്പുവരുത്തുക.
2. ഭരണവകുപ്പുകൾക്കും സാങ്കേതികവകുപ്പുകൾക്കും കേഡറുകൾ ഉണ്ടാക്കുകയും സ്തുത്യർഹമായ സേവനങ്ങൾക്ക് പ്രചോദനങ്ങളും അവസരങ്ങളും നൽകുകയും ചെയ്യുക.
3. ഓരോ സംരംഭത്തിനും ആവശ്യമുള്ള തൊഴിൽക്കാരെത്രയെന്നു തുടർച്ചയായി നിർണ്ണയിച്ചുകൊണ്ടിരിക്കുക. എല്ലാ രംഗങ്ങളിലും വൻതോതിൽ പരിശീലനനടപടികൾ സംഘടിപ്പിക്കുക. പൊതുസ്ഥാപനങ്ങളിലും സ്വകാര്യസ്ഥാപനങ്ങളിലും വ്യവസായസ്ഥാപനങ്ങളിലും മററുള്ളവയിലും ഇതുപോലുള്ള പരിശീലനസൌകര്യങ്ങൾ സമാഹരിക്കുക.
4. ശീഘ്രമായും കാര്യക്ഷമമായും ഏററവും മിതമായ ചിലവിലും ജോലിചെയ്യാനുള്ള സമ്പ്രദായങ്ങൾ ഉണ്ടാക്കുക. തുടച്ചയായ മേൽനോട്ടത്തിനും പ്രവൎത്തനരീതിയുടെ ഫലങ്ങളേക്കുറിച്ചു് വസ്തുനിഷ്ഠമായി വിലയിരുത്തുന്നതിനും വേണ്ട ഏർപ്പാടുകൾ ചെയ്തിരിക്കണം.
5. കാർഷികരംഗത്തും ദേശീയപദ്ധതികളിലും സാമൂഹ്യപദ്ധതികളിലും ഗ്രാമവ്യവസായങ്ങളിലും ചെറുകിടവ്യവസായങ്ങളിലും ചെറുതരത്തിൽപ്പെട്ട ഉൽപ്പാദകർക്ക് സാങ്കേതികവും ധനപരവുമായ സഹായങ്ങളെത്തിച്ചുകൊടുക്കുക.
6. വ്യാവസായികവാണിജ്യസംരംഭങ്ങൾ, ട്രാൻസ്പോർട്ട് സർവ്വീസുകൾ, നദീതടപദ്ധതികൾ എന്നിവപോലുള്ള പൊതുസംരംഭ

ങ്ങളുടെ കാര്യക്ഷമമായ മാനേജുമെൻറിനുവേണ്ട ഏർപ്പാടുകളുണ്ടാക്കുക.

7. പൊതുധനം ചിലവാക്കി നടത്തുന്ന പരിപാടികളിൽനിന്നു ഏററവുമധികം പ്രയോജനം സിദ്ധിക്കത്തക്കവിധം ഓരോ സ്ഥലത്തേയും പൊതുജനസഹകരണം നേടുക.

8. ഭരണപരിചയവും സാങ്കേതികപരിശീലനവുമുള്ളവരുടെ സേവനങ്ങൾ നൽകി സഹകരണമേഖല ശക്തിപ്പെടുത്തുക. സഹകരണസ്ഥാപനങ്ങളും വിപണിസംഘടനകളും മററും സ്ഥാപിക്കുക.

മുൻപറഞ്ഞതിൽ ഭരണപരമായ ചുമതലകൾ മുഴുവൻ ഉൾക്കൊള്ളിച്ചിട്ടില്ല ഇതിൽ പെടാത്ത മററു പല ചുമതലകൾകൂടിയുണ്ട്. ഇവയെല്ലാം നടപ്പാക്കുമ്പോൾ നയത്തിലും വിവിധമേഖലകളിലെ പരിപാടികളിലും പദ്ധതിയുടെ ഉദ്ദേശങ്ങൾ, ലക്ഷ്യങ്ങൾ എന്നിവയിലും വേണ്ടത്ര പൊരുത്തമുണ്ടായിരിക്കേണ്ടതാവശ്യമാണ്.

## അഴിമതിനിരോധനം

അഴിമതികളിൽനിന്നുണ്ടാകുന്ന അപകടങ്ങൾ പെട്ടെന്നു നീക്കിക്കളയാവുന്നവയല്ല. എന്നു മാത്രമല്ലാ, അതു് ഭരണകൂടത്തിൽ പൊതുജനങ്ങൾക്കുള്ള വിശ്വാസത്തെ ഉലച്ചുകളയുകകൂടി ചെയ്യുന്നു. ഭരണകാര്യങ്ങളിലാകട്ടെ, പൊതുജീവിതത്തിലാകട്ടെ വന്നുചേരുന്ന അഴിമതികൾക്കെതിരായി നിരന്തരമായ സമരം നടത്തേണ്ടതാവശ്യമാണ്. ഈ കുഴപ്പം പരിഹരിക്കാനുള്ള പരിപാടികൾ കൂടെക്കൂടെ പുനരവലോകനം ചെയ്തുകൊണ്ടിരിക്കണം. അഴിമതിക്കിടനൽകുന്ന സാഹചര്യങ്ങൾ ഒഴിവാക്കുന്നതിന്നുവേണ്ടി എല്ലാ സംസ്ഥാനങ്ങളിലും പ്രധാനപ്പെട്ട പൊതുസംരംഭങ്ങളിലും ഭരണകാര്യങ്ങളിൽ ശ്രദ്ധ പതിപ്പിച്ചുകൊണ്ടിരിക്കാൻ പ്രത്യേക വിഭാഗങ്ങൾതന്നെ രൂപീകരിക്കേണ്ടതുണ്ട്.

## സമ്പൽസ്ഥിതിയും കാര്യക്ഷമതയും

രണ്ടാം പദ്ധതിക്കാലത്തു് രാഷ്ട്രനിർമ്മാണപരിപാടികൾക്കായി ഭാരതഗവൺമെൻറിൻെറ ഓരോ ഡിപ്പാർട്ടുമെൻറും വലിയ തുകകൾ ചിലവാക്കുന്നതാണ്. അതുകൊണ്ടു് ദുർവ്യയങ്ങൾ ഒഴിവാക്കുകയും

കാര്യക്ഷമത വർദ്ധിപ്പിക്കുകയും ചെയ്യേണ്ടതാവശ്യമായിരിക്കുന്നു. ഓരോ വകുപ്പിലും ചിലവുനിയന്ത്രണത്തിനും ആഭ്യന്തരമായ കാര്യക്ഷമത പരിശോധിക്കുന്നതിനും അനുയോജ്യമായ പദ്ധതികൾ ഏർപ്പെടുത്തണം. പദ്ധതിയുടെ നടത്തിപ്പിൽ മിതവ്യയം വരുത്തുന്നതിനുവേണ്ടി ദേശീയവികസനകൌൺസിൽ ഈയ്യിടെ ഒരു പ്രത്യേക സമിതിയെ നിയമിച്ചിട്ടുണ്ട്. സമിതിയുടെ ചുമതലകൾ താഴെക്കൊടുക്കുന്നു.

1. പ്രത്യേകം തെരഞ്ഞെടുക്കപ്പെടുന്ന സംഘങ്ങൾ മുഖ്യപ്രധാന പദ്ധതികളേക്കുറിച്ചന്വേഷിക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്യുക. പ്രവർത്തനസ്ഥലങ്ങൾ പരിശോധിക്കുവാനും കേന്ദ്രത്തിലും, സംസ്ഥാനങ്ങളിലും അന്വേഷണങ്ങൾ ഏർപ്പാടു ചെയ്യുവാനും സമിതിക്കധികാരമുണ്ട്.

2. മിതവ്യയം കൈവരുത്തുന്നതിനും ദുർവ്യയങ്ങൾ ഒഴിവാക്കുന്നതിനും പദ്ധതികൾ എത്രയും കാര്യക്ഷമതയോടുകൂടി നടത്തുന്നതിനും വേണ്ടി അനുയോജ്യമായ സംഘടനാരൂപങ്ങളും സാങ്കേതികരീതികളും മററും തയ്യാറാക്കുന്നതിന് പഠനങ്ങൾ ഏർപ്പെടുത്തുക.

3. ഓരോ പദ്ധതിയിലും അവ നടപ്പാക്കുന്ന വകുപ്പുകളിലും കാര്യക്ഷമതാപരിശോധനയ്ക്കു് വേണ്ട ഏർപ്പാടുകൾ വർദ്ധിപ്പിക്കുക.

4. സമിതിക്കു ലഭിച്ചിട്ടുള്ള റിപ്പോർട്ടുകളിലെ നിർദ്ദേശങ്ങൾ നടപ്പാക്കുക. അന്വേഷണങ്ങളുടേയും പഠനങ്ങളുടേയും ഫലങ്ങൾ മററുള്ളവക്ക് ലഭ്യമാക്കിത്തീർക്കുക.

5. രണ്ടാം പദ്ധതിയുടെ നടത്തിപ്പിൽ കൂടുതൽ മിതവ്യയവും കാര്യക്ഷമതയും കൈവരുത്താൻ ദേശീയവികസനകൌൺസിൽ നിർദ്ദേശിക്കുന്ന മററു ചുമതലകൾ ഏറെറടുക്കുക.

വരുംകൊല്ലങ്ങളിൽ ഭരണസംബന്ധമായ ഉദ്യോഗസ്ഥാനങ്ങളിലിരിക്കുന്നവർ കൂടുതൽ ചുമതലകൾ വഹിക്കേണ്ടിവരും. അതുകൊണ്ട് ഭരണകാര്യങ്ങൾക്ക് കൂടുതൽ ആളുകളെ നിയമിക്കാനും ആവശ്യമെന്നു തോന്നുന്ന മററു് ഉദ്യോഗമണ്ഡലങ്ങളിൽ സ്ഥിരമായ കേഡറുകൾ

ഉണ്ടാക്കുവാനും ആസൂത്രണക്കമ്മീഷൻ ശുപാർശ ചെയ്തിട്ടുണ്ട്. സംസ്ഥാനങ്ങളിൽ സാങ്കേതികപരിജ്ഞാനമാവശ്യമുള്ള ഉദ്യോഗസ്ഥന്മാരെ ലഭിക്കാൻ പ്രയാസമായതുകൊണ്ട് അഖിലഭാരതസർവ്വീസുകൾ മുഖേനയോ സഹകരണാടിസ്ഥാനത്തിലുള്ള സംയുക്തകേഡറുകളോ മേഖലാകേഡറുകളോ മുഖേനയോ കൂടുതൽ ആളുകളെ നിയമിക്കണമെന്നും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. കൂടാതെ പൊതുമേഖലയിലെ ആവശ്യങ്ങളെ നേരിടാൻവേണ്ടി ഒരു "വ്യാവസായിക മാനേജ്മെൻറ പൂൾ" തുടങ്ങാനും ഉദ്ദേശിച്ചിട്ടുണ്ട്.

## പരിശീലനപ്രശ്നം

അധ്വാനശക്തിയും വിഭവമാർഗ്ഗങ്ങളും ഏററവും പ്രയോജനപ്രദമായി വിനിയോഗിക്കുക എന്നതു് ആസൂത്രണമണ്ഡലത്തിൽ പരമപ്രാധാന്യമുള്ള ഒരു കാര്യമാണ്. വികസനപരിപാടികൾ നടപ്പാക്കുന്നതിൽ വരുന്ന അമാന്തം ഒഴിവാക്കുന്നതിന് എല്ലാ സാങ്കേതികവിഷയങ്ങളിലും പരിശീലനം സിദ്ധിച്ചിട്ടുള്ളവർ ധാരാളമാവശ്യമുണ്ട്. ഒന്നാം പദ്ധതിക്കാലത്തു് ഇഞ്ചിനീയറന്മാരുടേയും മെക്കാനിക്കുകളുടേയും ദൌർലഭ്യം വളരെയധികം അനുഭവപ്പെട്ടു അതുകൊണ്ട് സാങ്കേതികവിദ്യാഭ്യാസത്തിനുവേണ്ടി രണ്ടാം പദ്ധതിയിൽ 50 കോടി രൂപാ വക കൊള്ളിച്ചിരിക്കുന്നു. 1960-61 ഓടുകൂടി സാങ്കേതികവിദ്യാഭ്യാസ സ്ഥാപനങ്ങളുടെ എണ്ണം 128-ൽനിന്നും 155 ആയി വർദ്ധിക്കും. ഇഞ്ചിനീയറിംഗു് ബിരുദധാരികൾ 3600-ൽനിന്നും 4900 ആയും, എഞ്ചിനീയറിംഗ് ഡിപ്ലോമക്കാർ 4500-ൽനിന്നും 6500 ആയും വർദ്ധിക്കുന്നതാണ്. കൂടാതെ കരകൌശലവേലക്കാർ, മെക്കാനിക്കുകൾ എന്നിവർക്കും വനശാസ്ത്രം, മണ്ണൊലിപ്പുതടയൽ, മത്സ്യവ്യവസായം, സഹകരണപ്രസ്ഥാനം, ഗ്രാമവ്യവസായങ്ങൾ, ചെറുകിടവ്യവസായങ്ങൾ, ആരോഗ്യം, ശുചീകരണം, കൃഷി, ദേശീയവികസനം, ക്ഷേമപദ്ധതികൾ എന്നിവയിൽ പ്രവർത്തിക്കുന്നവർക്കും പരിശീലനം നൽകുന്നതിന് പ്രത്യേക സ്ഥാപനങ്ങൾ ആരംഭിക്കുന്നതാണ്.

ഉയർന്ന സാങ്കേതികജ്ഞാനം ആവശ്യമുള്ളവർക്ക് പരിശീലനം നൽകാൻ വലിയൊരു തുക ചിലവാകുമെന്നതിനു പുറമേ, ധാരാളം സമയവും വേണ്ടിവരും. അതുകൊണ്ട് ഇപ്പോഴുള്ള സ്ഥാപനങ്ങൾ വിക

സിപ്പിക്കുന്ന കാര്യത്തിന് മുൻഗണന നൽകണമെന്നും സ്വന്തമായി പരിശീലനസ്ഥാപനങ്ങൾ ഇല്ലാത്ത അയൽസംസ്ഥാനങ്ങൾക്കുകൂടി അവ പ്രയോജനപ്പെടുത്തുമാറാക്കണമെന്നും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്.

## ജില്ലാവികസനവും ഭരണവും

ഭരണത്തിൻെറ അച്ചുതണ്ട് എല്ലാക്കാലത്തും ജില്ലകൾ ആയിരുന്നു. പദ്ധതിയിൽ ജില്ലാവികസനപ്രവത്തനങ്ങൾക്കു പ്രത്യേകം പ്രാധാന്യം നൽകിയിട്ടുണ്ട്. അതനുസരിച്ചു പുതിയൊരു സാമൂഹ്യവ്യവസ്ഥിതി സൃഷ്ടിക്കുന്ന കാര്യത്തിൽ ഏററവും പ്രധാനപ്പെട്ട ചുമതലയാണ് ജില്ലാഭരണത്തിനുള്ളതു്.

ജില്ലാപുനഃസംവിധാനത്തിൽ പ്രത്യേകം ശ്രദ്ധിക്കപ്പെടേണ്ട ചില കാര്യങ്ങൾ ഉണ്ടു്. ഗ്രാമീണജനങ്ങളോടു് ഉത്തരവാദപ്പെട്ടതും ജില്ലകളിലെ വിവിധ വികസനഡിപ്പാർട്ടുമെൻറുകളെ പൊരുത്തപ്പെടുത്തിക്കൊണ്ടുപോകുന്നതുമായ ഒരു സംഘടന ഗ്രാമങ്ങളുടെ അടിസ്ഥാനത്തിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. അതുകൊണ്ടു് നീതിന്യായനടത്തിപ്പിലും നികുതിഭരണം തുടങ്ങിയവയിലും പഞ്ചായത്തുകൾക്കു് പരമാവധി ചുമതല നൽകേണ്ടതാണ്.

ജില്ലാവികസനകൌൺസിലുകളും ബ്ലോക്കുവികസനസമിതികളും പഞ്ചായത്തുകളുടെയും സഹകരണസംഘങ്ങളുടേയും സന്നദ്ധസംഘങ്ങളുടേയും പ്രതിനിധികളേക്കൂടി ഉൾക്കൊള്ളിക്കത്തക്കവിധം പുനഃസംഘടിപ്പിക്കേണ്ടതാണെന്നു് പദ്ധതിയിൽ നിർദ്ദേശിച്ചിരിക്കുന്നു.

## ഗ്രാമപ്പഞ്ചായത്തുകൾ

രണ്ടാം പദ്ധതി അനുസരിച്ചു് ഗ്രാമപ്പഞ്ചായത്തുകൾക്കു് വളരെ പ്രധാനപ്പെട്ട ചില ചുമതലകൾ നിർവ്വഹിക്കാനുണ്ടു്. ഗ്രാമാടിസ്ഥാനത്തിലുള്ള ആസൂത്രണം, വികസനം, ക്ഷേമപ്രവത്തനങ്ങൾ, ഭൂവുടമപരിഷ്ക്കരണം, ഭൂഭരണം തുടങ്ങിയ കാര്യങ്ങൾക്കു് അടിസ്ഥാനസംഘടനകൾ എന്ന നിലയിൽ പ്രവത്തിക്കേണ്ടതു പഞ്ചായത്തുകളാണ്. കൂടാതെ തദ്ദേശപരിപാടികളുടെ നടത്തിപ്പിനുള്ള ചുമതലയും ഗ്രാമങ്ങളെ ഏൽപ്പിക്കും. ഇതിന്നായി ഓരോ ഗ്രാമത്തിലും കാര്യക്ഷമമായി പ്രവത്തിക്കുന്ന പഞ്ചായത്തുകൾ ഉണ്ടാകത്തക്കവിധം ഗ്രാമങ്ങളുടെ അതൃത്തി

കൾ പുനസ്സംവിധാനം ചെയ്യാൻ ഉദ്ദേശിക്കുന്നു. സാമൂഹ്യപദ്ധതികളു ടേയും ദേശീയവികസനബ്ലോക്കുകളുടേയും പ്രവർത്തനങ്ങളും പഞ്ചായ ത്തുകളുടെ പ്രവർത്തനങ്ങളും തമ്മിൽ ഐകരൂപ്യം വരുത്തുന്നതാണ്.

ഗ്രാമപ്പഞ്ചായത്തുകൾക്ക് ഭൂനികുതിയുടെ 15% മുതൽ 30% വരെ സഹായധനമായി നൽകണമെന്ന് ആസൂത്രണക്കമ്മീഷൻ നിർദ്ദേശിക്കു ന്നു. അതിനും പുറമേ, പഞ്ചായത്തുകൾ കരം ഏർപ്പെടുത്തിയോ, സംഭാവനകൾ ശേഖരിച്ചോ തുല്യമായ ഒരു തുക പിരിച്ചെടുക്കുന്ന പ ക്ഷം ഭൂനികുതിയുടെ 15% വരെ വേറെയും സഹായധനമായി നൽകാൻ നിർദ്ദേശിച്ചിട്ടുണ്ട്.

## പൊതുജനസഹകരണം

രണ്ടാം പദ്ധതിക്കാലത്ത് വികസനപരിപാടികളിൽ പൊതുജന ങ്ങൾക്ക് പങ്കെടുക്കുവാനുള്ള സൌകര്യം വർദ്ധിപ്പിക്കുന്നതാണ്. തദ്ദേ ശവികസനപ്രവർത്തനങ്ങൾക്ക് 15 കോടി രൂപയും പൊതുജനസഹക രണം സംഘടിപ്പിക്കുന്നതിന് 5 കോടി രൂപയും പദ്ധതിയിൽ നീക്കി വച്ചിരിക്കുന്നു. ജനസാമാന്യത്തിന്റെ സഹകരണം കഴിവുള്ളിടത്തോ ളം നേടുന്നതിനുവേണ്ടി സംസ്ഥാനപദ്ധതികൾ തന്നെ ജില്ലാ, താലൂക്ക്, ഗ്രാമം എന്നിവയ്ക്കുള്ള പദ്ധതികളായി തിരിക്കണമെന്ന് കമ്മീഷൻ നിർദ്ദേശിച്ചിട്ടുണ്ട്. ജനപ്രതിനിധികളുടേയും വിദഗ്ദ്ധന്മാരുടേയും സ ഹകരണം നേടുന്നതിനായി ജില്ലാ, താലൂക്ക്, ഗ്രാമം എന്നിവയുടെ അടിസ്ഥാനത്തിൽ വികസനകൌൺസിലുകൾ രൂപീകരിക്കും. തദ്ദേ ശപ്രവർത്തനങ്ങളിലും ഗ്രാമപുന:സംവിധാനപരിപാടികളിലും ഗ്രാമസം ഘങ്ങളുടേയും ഭാരത് സേവക് സമാജം തുടങ്ങിയ സന്നദ്ധസംഘങ്ങളുടേ യും സാമൂഹ്യപ്രവർത്തകരുടേയും സർവ്വകലാശാലകൾ, മററ് വിദ്യാഭ്യാ സസ്ഥാപനങ്ങൾ, യുവജനസംഘടനകൾ എന്നിവയുടെ പ്രതിനിധികളു ടേയും സഹകരണം നേടുന്നതാണ്. ലഘുസമ്പാദ്യപദ്ധതിയിൽ പണം നിക്ഷേപിച്ച് പഞ്ചവത്സരപദ്ധതിയുടെ വിജയത്തിനുവേണ്ടി പ്രവർത്തി ക്കാൻ ബഹുജനങ്ങളെ ആഹ്വാനം ചെയ്തിട്ടുമുണ്ട്.

## പ്രചരണം

കേന്ദ്രഗവർമ്മെൻറ് 7 കോടി രൂപയും സംസ്ഥാനഗവർമ്മേൻറു കൾ 6 കോടി രൂപയും ചിലവാക്കി വാർത്താവിതരണകേന്ദ്രങ്ങൾ വഴി

യായി ലഘുലേഖകൾ, ചലച്ചിത്രങ്ങൾ, പ്രദർശനവണ്ടികൾ, പ്രദർശനങ്ങൾ, റേഡിയോകൾ, പുസ്തകങ്ങൾ എന്നിവ മുഖേന പദ്ധതിയുടെ ലക്ഷ്യങ്ങളെക്കുറിച്ച് പ്രചരണം നടത്തും. 72000 ഗ്രാമങ്ങളിൽ പൊതുജനങ്ങൾക്കുവേണ്ടി റേഡിയോകൾ സ്ഥാപിക്കാനുദ്ദേശിച്ചിട്ടുണ്ട്. ഇംഗ്ലീഷ്, ഹിന്ദി, മററ് പ്രാദേശികഭാഷകൾ എന്നിവയിൽ പഞ്ചവത്സരപദ്ധതിയേക്കുറിച്ച് ധാരാളം ലഘുലേഖകളും പുസ്തകങ്ങളും പ്രസിദ്ധീകരിക്കും. "യോജന" എന്ന പേരിൽ ഒരു മാസിക പ്രസിദ്ധീകരിക്കാനും ഉദ്ദേശിക്കുന്നുണ്ട്.

## അദ്ധ്യായം 6

# കൃഷി

ഒന്നാം പദ്ധതിക്കാലത്ത് ഭക്ഷ്യസാധനങ്ങളുടേയും അസംസ്കൃതസാധനങ്ങളുടേയും ഉൽപ്പാദനം ഗണ്യമായ തോതിൽ വർദ്ധിച്ചുവെങ്കിലും, വർദ്ധിച്ചുവരുന്ന ജനസംഖ്യയുടെ ആവശ്യങ്ങൾ നേരിടണമെങ്കിൽ കാർഷികോൽപ്പാദനം ഇനിയും വർദ്ധിപ്പിക്കേണ്ടതായും വേണ്ടത്ര ഭക്ഷ്യധാന്യങ്ങൾ കരുതലിൽ വയ്ക്കേണ്ടതായും ഉണ്ട്. കാർഷികോൽപ്പന്നങ്ങളുടെ എല്ലാം കാര്യത്തിൽ വർദ്ധനവുണ്ടാക്കാനാണുദ്ദേശിക്കുന്നത്.

കൃഷിവികസനത്തിന് 341 കോടി രൂപയാണ് പദ്ധതിയിൽ വക കൊള്ളിച്ചിട്ടുള്ളത്. സാമൂഹ്യപദ്ധതികളിലും ദേശീയവികസന പരിപാടിയിലും കൃഷിവികസനത്തിനുവേണ്ടി നീക്കിവച്ചിട്ടുള്ള തുക ഉൾപ്പെടുത്താതെയുള്ള കണക്കാണ് ഈ പറഞ്ഞതു. താഴെപ്പറയുന്ന നിരക്കിന് ഉൽപ്പാദനവർദ്ധനവുണ്ടാക്കാനാണുദ്ദേശിക്കുന്നത്.

| വിഭവം | അളവ് | 1955–56 ലെ ഉല്പാദനത്തേക്കുറിച്ചുള്ള ഊഹം | അധികോല്പാദനലക്ഷ്യം | 1960–61 ലെ ഉല്പാദനത്തേക്കുറിച്ചുള്ള ഊഹം | വർദ്ധന ശ. മാ. |
|---|---|---|---|---|---|
| ഭക്ഷ്യധാന്യങ്ങൾ | ദശലക്ഷം ടൺ | 65·0 | 10·0 | 75.0 | 15 |
| എണ്ണക്കുരുക്കൾ | ,, | 5·5 | 1·5 | 7.0 | 27 |
| കരുമ്പ് ശക്കര | ,, | 5·8 | 1·3 | 7·1 | 22 |

| 1 | 2 | 3 | 4 | 5 | 6 |
|---|---|---|---|---|---|
| പരുത്തി | ദശലക്ഷം കെട്ട് | 4·2 | 1·3 | 5·5 | 31 |
| ചണ | ,, | 4.0 | 1·0 | 5·0 | 25 |
| വെളിച്ചെണ്ണ | ദശലക്ഷം ടൺ | 1·3 | 0·8 | 2·1 | 62 |
| അടയ്ക്കാ | ലക്ഷംമന്നു് | 22.0 | 5.0 | 27·0 | 23 |
| കോലരക്ക് | ,, | 12·0 | 4·0 | 16·0 | 33 |
| പുകയില | ലക്ഷം ടൺ | 2·5 | .... | 2·5 | .... |
| കുരുമുളക് | ആയിരം ടൺ | 26·0 | 6·0 | 32·0 | 23 |
| പറങ്കിയണ്ടി | ,, | 60·0 | 20·0 | 80.0 | 33 |
| ചായ | ദശലക്ഷംപൗണ്ട് | 644·0 | 56·0 | 700·0 | 9 |

രണ്ടാം പദ്ധതിക്കാലത്തു് നാണയപ്പെരുപ്പം ഒഴിവാക്കുന്നതിനും കൂടുതൽ വിദേശനാണയം സമ്പാദിക്കുന്നതിനും വേണ്ടി മുകളിൽക്കൊടുത്ത ഉൽപ്പാദനലക്ഷ്യങ്ങൾ കഴിയുന്നതും കുറേക്കൂടി വർദ്ധിപ്പിക്കാൻ ശ്രമിക്കും. ഇപ്പോൾ കണക്കാക്കിയിട്ടുള്ള ഉൽപ്പാദനവർദ്ധനനിരക്കു വച്ചുനോക്കുമ്പോൾ ധാന്യങ്ങളുടെ ഉപഭോഗനിരക്കു പ്രായപൂർത്തിവന്ന ഒരാൾക്കു് ഇപ്പോൾ 17·2 ഔൺസുള്ളതു് പദ്ധതി അവസാനിക്കുമ്പോഴേയ്ക്കു് 18·3 ഔൺസായി വർദ്ധിക്കും. താഴെപ്പറയുന്ന വികസന പരിപാടികൾ മുഖേനയാണു് കാർഷികോൽപ്പാദനവർദ്ധനവുണ്ടാക്കാമെന്നുദ്ദേശിക്കുന്നതു്.

| | ദശലക്ഷം ടൺ |
|---|---|
| വൻകിടജലസേചനം | 2·4 |
| ചെറുകിടജലസേചനം | 1·8 |
| വളങ്ങൾ | 2·5 |
| നല്ല വിത്തുകൾ | 1·0 |
| ഭൂമി തെളിച്ചെടുക്കലും വികസനവും | 0·8 |
| കൃഷികാര്യങ്ങളിലുള്ള പൊതുവികസനങ്ങൾ | 1·5 |
| ആകെ | 10·0 |

210 ലക്ഷം ഏക്കർ സ്ഥലത്തുകൂടി ജലസേചനസൌകര്യം ഉണ്ടാക്കിക്കൊടുക്കാനാണുദ്ദേശിക്കുന്നത്. വൻകിടജലസേചനപരിപാടികളും ഇടത്തരം ജലസേചനപരിപാടികളും കൊണ്ടു് 120 ലക്ഷം ഏക്കർ സ്ഥലത്തും ചെറുകിടജലസേചനപരിപാടികൾ മൂലം 90 ലക്ഷം ഏക്കർ സ്ഥലത്തും ജലസേചനസൌകര്യമുണ്ടാകും. 1955-ൽ നൈട്രജവളങ്ങൾ 610000 ടണ്ണാണു് ഉൽപ്പാദിപ്പിച്ചിരുന്നതു്. അതു 1960 ഓടുകൂടി 18 ലക്ഷം ടണ്ണായി വർദ്ധിപ്പിക്കും. പച്ചിലവളം, കമ്പോസ്റ്റു വളം, പിണ്ണാക്കു്, മററു നാടൻ വളങ്ങൾ എന്നിവയും കൂടുതൽ കൂടുതലായി പ്രയോജനപ്പെടുത്തും.

93000 ലക്ഷം ഏക്കർ സ്ഥലം ഉൾക്കൊള്ളിച്ചുകൊണ്ടു് 3000 കേന്ദ്രങ്ങളിൽ നല്ലയിനം വിത്തുകൾ ഉണ്ടാക്കുവാൻ വേണ്ടി കൃഷി നടത്തുവാനുള്ള ഒരു പരിപാടി സംസ്ഥാനപദ്ധതികളിൽ ഉൾക്കൊള്ളിച്ചിട്ടുണ്ടു്. ഓരോ ദേശീയവികസനസർവ്വീസ് ബ്ളോക്കിനും വിത്തിനുവേണ്ടിയുള്ള ഒരു കൃഷിസ്ഥലവും വിത്തു സംഭരിക്കുവാൻ ഒരു സ്ഥലവും ഉണ്ടായിരിക്കണമെന്നതാണുദ്ദേശം.

15 ലക്ഷം ഏക്കർ സ്ഥലത്തുകൂടി പുതുതായി കൃഷി ആരംഭിക്കണമെന്നു് തീരുമാനിച്ചിരിക്കുന്നു. അതു കൂടാതെ കേന്ദ്രത്തിൻേറയും സംസ്ഥാനങ്ങളുടെയും ട്രാക്റ്ററുസംഘടനകൾ മുഖേനയും സ്വകാര്യസംരംഭങ്ങൾ വഴിയായും 20 ലക്ഷം ഏക്കർ സ്ഥലംകൂടി ഇന്നത്തേക്കാൾ കൂടുതൽ കാർഷികയോഗ്യമാക്കിയെടുക്കും. മണ്ണൊലിപ്പു തടയാനും വെള്ളം കെട്ടിനിറുത്താനുമായി ആവശ്യമുള്ള സ്ഥലങ്ങളിലെല്ലാം മട്ടു കെട്ടിയുറപ്പിക്കാനുള്ള പരിപാടി തുടങ്ങുന്നതാണു്. കൃഷിക്കു വേണ്ട പണിയായുധങ്ങൾ കൂടുതൽ പ്രയോജനപ്രദമായവിധം പരിഷ്ക്കരിച്ച രീതിയിൽ നിർമ്മിക്കുവാനും വ്യവസ്ഥചെയ്തിരിക്കുന്നു.

ഇപ്പോഴുള്ള 5 ലക്ഷം ഏക്കർ പഴത്തോട്ടം കൂടുതൽ നന്നാക്കാനും 2 ലക്ഷം ഏക്കർ സ്ഥലത്തുകൂടി പഴത്തോട്ടങ്ങൾ ഉണ്ടാക്കുവാനും സംസ്ഥാനപദ്ധതികൾ വ്യവസ്ഥചെയ്തിരിക്കുന്നു. പഴങ്ങളുടേയും മലക്കറികളുടേയും ഉല്പാദനം, സംഭരണം എന്നിവ വിത്തും തൈകളും എടുക്കാനുള്ള തോട്ടങ്ങൾ ഉണ്ടാക്കി പഴവർഗ്ഗങ്ങൾ കേടുകൂടാതെ സംഭരിക്കുവാനുള്ള ഏർപ്പാടുകൾ ചെയ്തും പ്രോത്സാഹിപ്പിക്കുന്നതാണു്. കേട

വരാത്ത തകരപ്പാത്രങ്ങളിലും മററും അടച്ച് തയ്യാർചെയ്യുന്ന ഭക്ഷ്യസാധനങ്ങൾ കൂടുതലായി കയററുമതി ചെയ്യാൻ ഉദ്ദേശിക്കുന്നുണ്ട്.

## ഗവേഷണം

കാർഷികഗവേഷണത്തിന് രണ്ടാം പദ്ധതിയിൽ 14 കോടി രൂപയാണ് നീക്കിവച്ചിട്ടുള്ളത്. സംസ്ഥാനപദ്ധതികളിലുള്ള ഗവേഷണപരിപാടികൾക്കു പുറമേ ഭാരതകാർഷികഗവേഷണസ്ഥാപനം, ഉരുളക്കിഴങ്ങ്ഗവേഷണ ഇൻസ്റ്റിററ്യൂട്ട്, അരിഗവേഷണസ്ഥാപനം, കരിമ്പുകൃഷിസംബന്ധിച്ച ഇൻസ്റ്റിററ്യൂട്ട്, തുടങ്ങി മററു പല സ്ഥാപനങ്ങളും ഒട്ടധികം ഗവേഷണപരിപാടികൾ രൂപീകരിച്ചിട്ടുണ്ട്. കൃഷിയുടെ സാമ്പത്തികവശങ്ങളേക്കുറിച്ച് പഠിക്കാനായി 2 ഗവേഷണകേന്ദ്രങ്ങൾ സ്ഥാപിക്കുവാനുദ്ദേശിക്കുന്നു.

## കാർഷികവിദ്യാഭ്യാസം

ബീഹാർ, രാജസ്ഥാൻ, തിരുവിതാംകൂർ–കൊച്ചി എന്നിവിടങ്ങളിൽ അടുത്ത കാലത്താരംഭിച്ച കാളേജുകൾ തുടങ്ങി 28 കാർഷിക കാളേജുകളാണ് ഇപ്പോൾ ഭാരതത്തിലുള്ളത്. മദ്ധ്യപ്രദേശിൽ 2 കാളേജുകൾകൂടി പുതുതായാരംഭിക്കാൻ പോകുന്നു. രണ്ടാം പദ്ധതിക്കാലത്ത് 6500 കൃഷിബിരുദധാരികളുടെ ആവശ്യമുള്ളത് ഈ കാളേജുകൾ എല്ലാംകൂടിച്ചേർന്ന് നിർവ്വഹിക്കുമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നത്. ഗ്രാമസേവകർക്ക് കൂടുതൽ പരിശീലനസൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കാൻവേണ്ടി 25 പുതിയ അടിസ്ഥാനകൃഷിവിദ്യാലയങ്ങളും 21 വികസനകേന്ദ്രങ്ങളും 16 അടിസ്ഥാനകൃഷിപ്രവർത്തനകേന്ദ്രങ്ങളും പുതുതായി സ്ഥാപിക്കാനുദ്ദേശിക്കുന്നു. ഇപ്പോൾ 54 അടിസ്ഥാനകൃഷിവിദ്യാലയങ്ങളും 44 വികസനകേന്ദ്രങ്ങളുമാണുള്ളത്.

## ഭൂവുടമപരിഷ്ക്കരണം

കൃഷിവികസനത്തിൽ ഭൂവുടമപരിഷ്ക്കരണപരിപാടികൾക്ക് അതിപ്രധാനമായ ഒരു പങ്കുണ്ട്. ഒന്നാം പദ്ധതിക്കാലത്തുതന്നെ പല സംസ്ഥാനങ്ങളിലും ഭൂവുടമവ്യവസ്ഥിതിയിലെ ഇടനിലക്കാരെ ഒഴിവാക്കിയും കുടിയായ്മസ്ഥിരത നൽകിയും പാട്ടം കുറച്ചുകൊടുത്തും കർഷകരെ സഹായിച്ചിട്ടുണ്ട്. ഉടമസ്ഥാവകാശക്കൈമാററം സംബന്ധിച്ച വ്യവസ്ഥകളിൽ വലിയ പുരോഗതി കൈവന്നിട്ടില്ല.

കൈവശവസ്തുവിൻെറ പരിധിനിർണ്ണയിക്കലിനെ സംബന്ധിച്ചിടത്തോളം ഒന്നാം പദ്ധതിക്കാലത്ത് ഭാവിയിൽ വസ്തു സമ്പാദിക്കുന്ന കാര്യത്തിൽ പരമാവധി നിർണ്ണയിച്ചു എന്നുള്ളതാണ് എടുത്തു പറയേണ്ടിയിരിക്കുന്നത്. ഇപ്പോൾ കൈവശമുള്ള ഭൂമിയിൽ പരമാവധി നിർണ്ണയിക്കാനുള്ള നടപടികൾ ചില സംസ്ഥാനങ്ങളിൽ മാത്രമേ കൈക്കൊണ്ടിട്ടുള്ളു. രണ്ടാം പദ്ധതിക്കാലത്ത് എല്ലാ സംസ്ഥാനങ്ങളിലും ഇതു സംബന്ധിച്ച നടപടികൾ കൈക്കൊള്ളുമെന്ന് പ്രതീക്ഷിക്കപ്പെടുന്നു. പരമാവധി മൂന്നു 'കുടുംബവസ്തു' ചേർന്ന ഭൂമി കൈവശം വച്ചുകൊണ്ടിരിക്കുവാൻ അനുവദിക്കും. കുടുംബവസ്തു എന്നു പറയുന്നത് ലാഭകരമായുള്ള കൃഷിപ്രവർത്തനത്തിന് മതിയാകാൻമാത്രം വിസ്തൃതിയുള്ള ഒരു യൂണിററു ഭൂമിയാണ്. നിശ്ചിതതോതിലുള്ള ഒരു ശരാശരി ആദായം അതിൽനിന്നു ലഭിക്കണം. എന്നാൽ 'കുടുംബവസ്തു'വിൻെറ പരിധി നിർണ്ണയിക്കുക എന്നതു് അത്ര എളുപ്പമുള്ള കാര്യമല്ല. അതുകൊണ്ട് ഒരു വിദഗ്ദ്ധസമിതിയെ നിയമിക്കാൻ നിർദ്ദേശിച്ചിരിക്കുന്നു. നിശ്ചിതതോതിൽ കവിഞ്ഞു ഭൂമിയുള്ളവരിൽനിന്നും അധികമുള്ളതു് നഷ്ടപരിഹാരം നൽകി ഗവമ്മെൻറ് ഏറെറടുക്കുന്നതാണ്. കുടിയൊഴിപ്പിക്കപ്പെട്ട കുടിയാന്മാൎക്കും വേണ്ടത്ര ഭൂമി ഇല്ലാത്തവൎക്കും ഒട്ടും ഭൂമിയില്ലാത്ത തൊഴിലാളികൾക്കുമായി ആ സ്ഥലം വീതിച്ചു നൽകും.

ഒന്നാം പദ്ധതിക്കാലത്ത് തുണ്ടുതുണ്ടുകളായി കിടക്കുന്ന ഭൂമികൾ ഏകോപിപ്പിക്കുന്നതിൽ ചില നേട്ടങ്ങൾ ഉണ്ടായിട്ടുണ്ട്. എന്നാൽ അക്കാര്യത്തിൽ ഇനിയും വളരെയധികം ചെയ്യേണ്ടതായി അവശേഷിക്കുന്നു. ആദ്യമായി തെരഞ്ഞെടുക്കപ്പെട്ട ഏതാനും ദേശീയവികസനപദ്ധതിപ്രദേശങ്ങളിലും സാമൂഹ്യപദ്ധതിപ്രദേശങ്ങളിലും ഭൂഭരണനിയമം പ്രയോഗിച്ചുനോക്കുവാനാണുദ്ദേശിക്കുന്നതു്.

## സഹകരണം

ഗ്രാമീണസമ്പന്നിലയുടെ പുനസംവിധാനത്തിനായി സഹകരണമേഖല കഴിയുന്നതുമധികം പ്രയോജനപ്പെടുത്താനുദ്ദേശിക്കുന്നു. കാർഷികോൽപ്പാദനം, ഗ്രാമീണവ്യവസായങ്ങൾ, വാണിജ്യം തുടങ്ങിയവയെല്ലാം സഹകരണാടിസ്ഥാനത്തിൽ സംഘടിപ്പിക്കത്തക്കവിധം ഒരു മാനേജുമെൻറു വ്യവസ്ഥ ഉണ്ടാക്കുകയെന്നതാണു ലക്ഷ്യം. ഗ്രാമീണ

ക്ക് വായ്പ കൊടുക്കുന്ന സമ്പ്രദായം, വിപണനക്കാര്യങ്ങൾ എന്നിവ പുനഃസംഘടിപ്പിക്കാനുള്ള നടപടികൾ കൈക്കൊള്ളുന്നതാണ്. വായ്പ കൊടുക്കുന്ന സംഘങ്ങളും അങ്ങിനെയല്ലാതുള്ള സംഘങ്ങളും തമ്മിൽ പരസ്പരം ബന്ധപ്പെട്ടുത്തണം. എങ്കിൽ മാത്രമേ വിത്ത്, വളം കാർഷികോപകരണങ്ങൾ, അവശ്യ ഉപഭോഗവസ്തുക്കൾ എന്നിവ വാങ്ങാൻവേണ്ടി വായ്പ നൽകുവാനും ഉൽപ്പന്നങ്ങൾ സുഗമമായി വിററഴിക്കുവാനും സാധ്യമാകൂ. വ്യാവസായികസഹകരണസംഘങ്ങൾ, കെട്ടിടനിർമ്മാണസഹകരണസംഘങ്ങൾ, തൊഴിൽസഹകരണസംഘങ്ങൾ എന്നു തുടങ്ങി പലവിധത്തിലുള്ള സഹകരണസംഘങ്ങൾ സ്ഥാപിക്കുവാനും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്.

രണ്ടാം പദ്ധതിക്കാലത്ത് സഹകരണരംഗത്ത് സംഘടനാപരമായ പ്രധാന ലക്ഷ്യങ്ങൾ താഴെപ്പറയുന്നവയാണ്.

| | |
|---|---|
| വലിയ കടംവായ്പസംഘങ്ങൾ | 10400 |
| പ്രാഥമികവിപണനസംഘങ്ങൾ | 1800 |
| കേന്ദ്രത്തിൻേറയും സംസ്ഥാനത്തിൻേറയും വകയായ പണ്ടകശാലകൾ | 350 |
| വിപണനസംഘങ്ങളും മററും സ്വന്തമായി നടത്തുന്ന ഗുദാമുകൾ | 5500 |

## സാമൂഹ്യവികസനം

ഒന്നാം പദ്ധതിക്കാലത്താരംഭിച്ച സാമൂഹ്യവികസനപരിപാടികൾമൂലം ഇതിനകംതന്നെ വലിയ നേട്ടങ്ങൾ ഉണ്ടായിട്ടുണ്ട്. രണ്ടാം പദ്ധതിക്കാലത്ത് സാമൂഹ്യപദ്ധതികളുടെ പ്രവത്തനം കൂടുതൽ ഭദ്രമാക്കാൻ പഞ്ചായത്തുകൾ, സഹകരണസംഘങ്ങൾ, ഗ്രാമവ്യവസായങ്ങൾ, ചെറുകിടവ്യവസായങ്ങൾ, ക്ഷേമപ്രവത്തനങ്ങൾ എന്നീ കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുവാനുമാണുദ്ദേശിക്കുന്നത്.

രണ്ടാം പദ്ധതിയുടെ അവസാനത്തോടുകൂടി ദേശീയവികസനസർവ്വീസിൻെറ പ്രവത്തനം രാജ്യം മുഴവൻ വ്യാപിച്ചുകഴിഞ്ഞിരിക്കണമെന്നാണു ലക്ഷ്യം. വികസനസർവ്വീസ് അനുസരിച്ച് പ്രവത്തനം നടക്കുന്ന പ്രദേശങ്ങളിൽ 40 ശതമാനത്തോളം കേന്ദ്രങ്ങളിൽ സാമൂഹ്യപദ്ധതിപ്രകാരമുള്ള പ്രവത്തനങ്ങൾ വ്യാപിപ്പിക്കുന്നതാണ്. സാ

മൂഹ്യപദ്ധതിപ്രകാരം നടത്തുന്ന പ്രവത്തനങ്ങൾ കുറേക്കൂടി വമ്പിച്ചതോതിലുള്ളവയാണ്. ആകെ 3800 വികസനസർവ്വീസ് ബ്ളാക്കുകൾകൂടി ആരംഭിക്കും. ഇതിൽ 1120 ബ്ളാക്കുകൾ സാമൂഹ്യപദ്ധതിബ്ളാക്കുകളായി മാററുന്നതാണ്. ഈ പരിപാടി നടപ്പാക്കുന്നതിന് പദ്ധതിയിൽ 200 കോടി രൂപാ നീക്കിവച്ചിരിക്കുന്നു.

## അദ്ധ്യായം 7

# ജലസേചനവും വിദ്യുഛക്തിയും

ജല, വിദ്യുഛക്തിവിഭവങ്ങളുടെ വികസനത്തിന് നമ്മുടെ സമ്പദ്‌വ്യവസ്ഥയിൽ മൗലികമായ പ്രാധാന്യമുണ്ട്. ജലം, ജലവിദ്യുഛക്തി എന്നീ വിഭവങ്ങളുടെ കാര്യത്തിൽ നമുക്കുള്ള സമ്പത്ത് എത്രമാത്രമെന്നറിയുന്നതിന് ആവശ്യമായ അന്വേഷണങ്ങൾ പുരോഗമിച്ചുകൊണ്ടിരിയ്ക്കുന്നു. ഏതായാലും ഈ രംഗങ്ങളിൽ നമുക്കുള്ള കഴിവിൻെറ നിസ്സാരമായൊരംശം മാത്രമേ ഇപ്പോൾ പ്രയോജനപ്പെടുത്തുന്നുള്ളു.

### ജലസേചനം

1950–51 ൽ ഭാരതത്തിൽ ആകെ ജലസേചനം നടന്നിരുന്നത് 515 ലക്ഷം ഏക്കർ സ്ഥലത്താണ്. അതായത് ആകെ കൃഷിചെയ്തിരുന്ന സ്ഥലത്തിൻെറ 16 % ഭാഗത്തിന് ജലസേചനസൗകര്യം ലഭിച്ചിരുന്നു. ഒന്നാം പദ്ധതിക്കാലത്താരംഭിച്ച വൻകിടജലസേചന പരിപാടികളും ചെറുകിട പരിപാടികളും ചേൎന്ന് 163 ലക്ഷം ഏക്കർ സ്ഥലത്തുകൂടി ജലസേചനസൗകര്യം ഉണ്ടാക്കി.

ഒന്നാം പദ്ധതിക്കാലത്താരംഭിച്ച പ്രവത്തനങ്ങൾ തുടൎന്നുകൊണ്ടുപോകുന്നതിന് പുറമേ രണ്ടാം പദ്ധതിക്കാലത്ത് 195 പുതിയ ജലസേചനപദ്ധതികൾ കൂടി ആരംഭിക്കാൻ തീരുമാനിച്ചിട്ടുണ്ട്. ഇവയിൽ മിക്കവയും ഇടത്തരം പദ്ധതികളോ ചെറുതരം പദ്ധതികളോ ആയിരിയ്ക്കും. അതുകൊണ്ട് അവയുടെ ഫലം എളുപ്പത്തിൽ ലഭിച്ചു തുടങ്ങു

ന്നതാണ്. ഈ പരിപാടികളുടേയും ഒന്നാം പദ്ധതിക്കാലത്തു തുടങ്ങിയവയും ഇതേവരെ അനുഭവം കിട്ടിത്തുടങ്ങാത്തവയുമായ പരിപാടികളുടേയും ഫലമായി 210 ലക്ഷം ഏക്കർ സ്ഥലത്ത് ചെറുകിട പദ്ധതികൾമൂലം ജലസേചനസൗകര്യം ഉണ്ടാകുന്നതാണ്. അങ്ങിനെ 1955-56 ൽ ആകെ കൃഷിസ്ഥലത്തിൻെറ 20 ശ. മാനത്തിൽമാത്രം ജലസേചനസൗകര്യമുണ്ടായിരുന്ന നമ്മുടെ നാട്ടിൽ 1960-61 ആകുമ്പോൾ 27 ശ. മ. സ്ഥലത്ത് ജലസേചനസൗകര്യം ലഭിക്കും.

ജലസേചനത്തിനുവേണ്ടി രണ്ടാം പദ്ധതിയിൽ 416 കോടി രൂപയാണ് ആകെ ചിലവാക്കാനുദ്ദേശിയ്ക്കുന്നത്. അതിനു പുറമേ 916000 ഏക്കർ സ്ഥലത്ത് ജലസേചനം നിർവ്വഹിക്കത്തക്കവിധം 3581 കുഴൽക്കിണറുകൾകൂടി നിർമ്മിയ്ക്കാൻ തീരുമാനിച്ചിട്ടുണ്ട്.

## വിദ്യുച്ഛക്തി

1951 മാർച്ചിൽ നമ്മുടെ വിദ്യുച്ഛക്തി കേന്ദ്രങ്ങൾക്കെല്ലാംകൂടി 23 ലക്ഷം കി. വാ. വിദ്യുച്ഛക്തി ഉല്പാദിപ്പിക്കാനുള്ള സംസ്ഥാപിത ശേഷിയാണുണ്ടായിരുന്നത്. ഒന്നാം പദ്ധതിക്കാലത്ത് ഇതിനോടുകൂടി 13 ല. കി. വാ. കൂടി കൂട്ടുകയുണ്ടായി. ഈ കാലത്ത് പട്ടണങ്ങളും, ഗ്രാമങ്ങളും ഉൾപ്പെടെ 3700 സ്ഥലങ്ങളിൽ വൈദ്യുതീകരണം നടപ്പായി അങ്ങിനെ 7400 പട്ടണങ്ങളും ഗ്രാമങ്ങളും ആണ് ഒന്നാം പദ്ധതിക്കാലാവസാനംവരെ വൈദ്യുതീകരിയ്ക്കപ്പെട്ടിട്ടുള്ളത്. വിദ്യുച്ഛക്തി ഉപഭോഗം 1950-51 ൽ ആളോഹരി 14 യൂണിററായിരുന്നത് 1955-56 ൽ 25 യൂണിററായി വർദ്ധിച്ചു.

രണ്ടാം പദ്ധതിക്കാലത്ത് സംസ്ഥാപിത വിദ്യുച്ഛക്ത്യുൽപാദനശേഷി 34 ലക്ഷം കി. വാ. ൽ നിന്നും 69 ലക്ഷം ആയി വികസിപ്പിയ്ക്കാനാണുദ്ദേശം. ഇങ്ങിനെ കൂടുതലായി വിദ്യുച്ഛക്തി ഉൽപാദിപ്പിയ്ക്കുന്നതിൽ പൊതുമേഖലയിലേയും സ്വകാര്യ മേഖലയിലേയും സംരംഭങ്ങൾക്കു പങ്കുണ്ട്. ജലവിദ്യുച്ഛക്തി ഉൽപാദനകേന്ദ്രങ്ങളും തെർമൽ വിദ്യുച്ഛക്തി ഉൽപാദനകേന്ദ്രങ്ങളും പുതുതായി സ്ഥാപിയ്ക്കപ്പെടും. പൊതുമേഖല 427 കോടി രൂപയും സ്വകാര്യമേഖല 42 കോടി രൂപയുമാണ് ചിലവാക്കുമെന്നു പ്രതീക്ഷിയ്ക്കുന്നത്.

രണ്ടാം പദ്ധതിയുടെ അവസാനത്തോടുകൂടി വൈദ്യുതീകരണ പരിപാടികൾ 180000 പട്ടണങ്ങളിലേക്കും ഗ്രാമങ്ങളിലേക്കും വ്യാപിയ്ക്കും. 1960-61 ൽ വിദ്യുഛക്തി ഉപഭോഗം ആളോഹരി 50 യൂണിററായി വർദ്ധിയ്ക്കുന്നതാണ്.

## വെള്ളപ്പൊക്കം നിയന്ത്രിക്കൽ

ജലസേചന, വിദ്യുഛക്തി വികസനത്തോടൊപ്പം വെള്ളപ്പൊക്കം നിയന്ത്രിക്കാനുള്ള പരിപാടികളും രണ്ടാം പദ്ധതിയിലുൾപ്പെടുത്തിയിട്ടുണ്ട്. ഇപ്പോൾ ഓരോ വർഷവും വെള്ളപ്പൊക്കംമൂലം ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന നാശനഷ്ടങ്ങൾ അത്യധികമാണ്. വെള്ളപ്പൊക്കനിയന്ത്രണപരിപാടി രൂപീകരിയ്ക്കാൻവേണ്ടി 1954–ൽ ഒരു കേന്ദ്ര വെള്ളപ്പൊക്കനിയന്ത്രണബോർഡ് രൂപീകരിയ്ക്കപ്പെട്ടു. സംസ്ഥാനങ്ങൾ നിർദ്ദേശിച്ച പദ്ധതികളേപ്പററി പര്യാലോചിയ്ക്കുവാനും ഈ ബോർഡിനെ ചുമതലപ്പെടുത്തിയിരുന്നു. വെള്ളപ്പൊക്കം നിയന്ത്രിയ്ക്കുന്നതു സംബന്ധിച്ച് സവിസ്തരമായ പരിപാടികൾ രൂപീകരിയ്ക്കുന്നതിന് ആവശ്യമുള്ള സ്ഥിതിവിവരങ്ങൾ ശേഖരിച്ചുകൊണ്ടിരിയ്ക്കയാണ്. അങ്ങിനെ വൻതോതിലുള്ള പരിപാടികൾ നടപ്പാക്കുന്നതുവരെ രക്ഷാനടപടികൾ തുടന്നു കൊണ്ടുപോകും. ഇതിലേക്കു 60 കോടി രൂപാ നീക്കിവച്ചിരിയ്ക്കുന്നു.

## പൊതുജനസഹകരണം

ജനങ്ങളുടെ സഹകരണത്തിനും സന്നദ്ധസേവനങ്ങൾക്കും ധാരാളം സന്ദർഭങ്ങൾ നൽകുന്ന പരിപാടികളാണ് ജലസേചനവും വെള്ളപ്പൊക്കനിയന്ത്രണവും. ഒന്നാം പദ്ധതിക്കാലത്ത് ഇക്കാര്യങ്ങളിൽ ജനങ്ങളുടെ സഹകരണം ധാരാളം നേടാൻ കഴിഞ്ഞു. രണ്ടാം പദ്ധതിയിൽ ചെറുകിട പരിപാടികളും ഇടത്തരം പരിപാടികളും ധാരാളമുള്ളതുകൊണ്ട് ജനങ്ങൾക്കു കൂടുതൽ സഹകരിയ്ക്കുന്നതിന് മുമ്പത്തേക്കാളധികം സന്ദർഭങ്ങൾ ലഭിയ്ക്കും.

പദ്ധതിയ്ക്കുവേണ്ടിയുള്ള മൂലധനച്ചിലവുകളിൽ ഒരു പങ്കു പിരിച്ചെടുക്കുന്നതിനായി ജലസേചന പദ്ധതികൾകൊണ്ട് മെച്ചപ്പെട്ടിട്ടു

ളള സ്ഥലങ്ങളിൽ നിന്നും ഉന്നമനനികുതി പിരിക്കേണ്ടതിൻെറ ആവശ്യകത രണ്ടാം പദ്ധതിയിൽ ഊന്നിപ്പറഞ്ഞിരിയ്ക്കുന്നു.

## അദ്ധ്യായം 8

# വ്യവസായങ്ങളും ധാതുദ്രവ്യങ്ങളും

ഒന്നാം പദ്ധതിക്കാലത്ത് വ്യവസായമേഖലയിൽ ഗണ്യമായ പുരോഗതി കൈവന്നിട്ടുണ്ട്. വ്യാവസായികോൽപാദനസൂചിക 1950-ൽ 105 ആയി നിന്നതു് (അടിസ്ഥാനവർഷം 1946) 1951-ൽ 117·2 ആയും 1952-ൽ 128·9 ആയും 1953-ൽ 135·3 ആയും 1954 ൽ 146·6 ആയും 1955-ൽ 161·5 ആയും ഉയന്നു. പൊതുമേഖലയിൽ ഒട്ടധികം വ്യാവസായിക പദ്ധതികൾ പൂർത്തീകരിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ രംഗത്ത് ചിലവാക്കാനുദ്ദേശിച്ചിരുന്നതിൻെറ 40 ശ. മ. മാത്രമെ ചിലവായിട്ടുള്ളു എന്ന് ഇവിടെ എടുത്തു പറയേണ്ടിയിരിക്കുന്നു.

സ്വകാര്യമേഖലയിൽ പുതിയ പദ്ധതികൾ തുടങ്ങുന്നതിനും പഴയവ്യവസായങ്ങൾ പുതുക്കുന്നതിനുമായി 463 കോടി രൂപാ ചിലവാക്കാനാണ് പദ്ധതിയിൽ വ്യവസ്ഥ ചെയ്തിരുന്നത്. എന്നാൽ 340 കോടി രൂപായോളമേ ഈ രംഗത്തും നിക്ഷേപിച്ചിട്ടുള്ളുവെന്നു കണക്കാക്കപ്പെടുന്നു.

പരുത്തിത്തുണി, പഞ്ചസാര, എണ്ണകൾ എന്നിവയുടെ കാര്യത്തിൽ ഒന്നാം പദ്ധതിയിലെ ഉൽപാദനലക്ഷ്യം നിറവേറിയിട്ടുണ്ടെന്നു മാത്രമല്ലാ ലക്ഷ്യത്തിൽ കവിഞ്ഞ പുരോഗതി കൈവന്നിട്ടുമുണ്ട്. സിമൻറ്, കടലാസ്, സോഡാപ്പൊടി, സോഡാക്കാരം, മററു രാസവസ്തുക്കൾ, റയൺ, സൈക്കിൾ എന്നു തുടങ്ങി ചില വ്യവസായങ്ങളുടെ കാര്യത്തിൽ നിർദ്ദിഷ്ടലക്ഷ്യം നേടിയിട്ടുണ്ട്. അലുമിനിയം, നൈട്രജവളങ്ങൾ എന്നീ സ്വകാര്യമേഖലാവ്യവസായങ്ങളുടെ കാര്യത്തിലും ഡീസൽ എഞ്ചിനുകൾ, പമ്പുകൾ, റേഡിയോ, ബാററി, വിളക്കു തുടങ്ങി

യ വ്യവസായങ്ങളുടെ കാര്യത്തിലും ലക്ഷ്യം നേടാൻ കഴിഞ്ഞിട്ടില്ല. ഒടുവിൽ പറഞ്ഞ പലതിൻേറയും ഉൽപാദനം വർദ്ധിക്കാതിരുന്നതു് ആഭ്യന്തരമായ ആവശ്യം വേണ്ടത്ര ഉണ്ടാകാതിരുന്നതുകൊണ്ടാണ്.

ഒന്നാം പദ്ധതിക്കാലത്തു് വ്യവസായശാലകൾ സ്ഥാപിക്കുന്ന കാര്യത്തിലും മൂലധനവസ്തുക്കളുടെ നിർമ്മാണകാര്യത്തിലും വിലപ്പെട്ട അനുഭവ പരിചയങ്ങൾ നേടാൻ കഴിഞ്ഞു. രണ്ടാം പദ്ധതിക്കാലത്തു് ഖാദിവ്യവസായങ്ങളുടെയും അടിസ്ഥാനവ്യവസായങ്ങളുടേയും കാര്യത്തിൽ ഈ പരിചയങ്ങൾ വേണ്ടതുപോലെ വിനിയോഗിക്കാൻ സാധ്യമാകും. മറെറാരദ്ധ്യായത്തിൽ സൂചിപ്പിച്ച പുതിയ വ്യാവസായിക നയപ്രമേയത്തിൽ പൊതുമേഖലയുടെ വികസനം സഹകരണമേഖലയുടെ വളച്ച്, വ്യവസായവത്ക്കരണത്തിൻെറ ത്വരിതപ്പെടുത്തൽ ഘനവ്യവസായങ്ങളുടേയും മൂലധനവസ്തു വ്യവസായങ്ങളുടേയും വികസനം എന്നിവക്ക് പ്രത്യേകം പ്രാധാന്യം നൽകിയിട്ടുണ്ട്. രണ്ടാം പദ്ധതിയിൽ അംഗീകരിച്ചിട്ടുള്ള വ്യാവസായികനയം അനുസരിച്ച് അടിസ്ഥാനവ്യവസായങ്ങൾ കൂടുതലും പൊതുമേഖലയിലായിരിയ്ക്കും വികസിപ്പിക്കുക. ഉപഭോഗവസ്തുനിർമ്മാണം വർദ്ധിപ്പിയ്ക്കുന്നതു് കുറെയെല്ലാം ഗ്രാമവ്യവസായങ്ങളും ചെറുകിടവ്യവസായങ്ങളും വഴിയായും ബാക്കി ഇപ്പോൾ ഉള്ള വ്യവസായങ്ങൾ കൂടുതൽ പ്രയോജനപ്പെടുത്തുന്നതുമൂലവും ആയിരിക്കും. നിർമ്മാണവസ്തുക്കൾ, ലൈററ് എഞ്ചിനീയറിംഗ്, മററു പലവകവ്യവസായങ്ങൾ തുടങ്ങിയവ മിക്കവാറും സ്വകാര്യ മേഖലയ്ക്കു വിട്ടുകൊടുക്കുന്നതാണ്.

## പൊതുമേഖല

### ഇരുമ്പും ഉരുക്കും

പൊതുമേഖലയിലെ വ്യവസായങ്ങളുടെ കൂട്ടത്തിൽ മുൻഗണന നൽകിയിട്ടുള്ളതു് ഇരുമ്പു-ഉരുക്കു വ്യവസായത്തിനാണ്. റൂർക്കേലാ (ഒറീസ്സാ), ഖിലായി (മദ്ധ്യപ്രദേശ്), ദുർഗ്ഗാപ്പൂർ (പശ്ചിമബംഗാൾ) എന്നിവിടങ്ങളിൽ ഏതാണ്ട് 10 ലക്ഷം ടൺ വീതം നിർമ്മാണശേഷിയുള്ള 3 ഉരുക്കുനിർമ്മാണശാലകൾ സ്ഥാപിക്കാൻ പദ്ധതിയിൽ നിർദ്ദേശിച്ചിരിക്കുന്നു. ഇതിന് യഥാക്രമം 128 കോടി രൂപയും 110 കോടി രൂപയും 115 കോടിരൂപയുമാണ് വകയിരുത്തിയിട്ടുള്ളതു്.

കൂടാതെ ഇതിൽ ഒന്നിൽ 350000 ടൺ കായിരുമ്പ് ഉല്പാദിപ്പിക്കാനും വ്യവസ്ഥ ചെയ്യുന്നതാണ്. മൈസൂർ ഇരുമ്പു-ഉരുക്കുവ്യവസായശാലയുടെ നിർമ്മാണശേഷി 1 ലക്ഷം ടണ്ണായി വർദ്ധിപ്പിയ്ക്കാൻ ഉദ്ദേശിയ്ക്കുന്നു. 3 ഉരുക്കു വ്യവസായശാലകൾക്കും കൂടി 350 കോടി രൂപയും മൈസൂർ ഇരുമ്പ്-ഉരുക്കു വ്യവസായശാലക്കുവേണ്ടി 6 കോടി രൂപയും ആണ് പദ്ധതിയിൽ കൊള്ളിച്ചിട്ടുള്ളതു്. ഇതിൽ 75 കോടി രൂപാ വിദേശങ്ങളിൽനിന്നും പലവിധസഹായങ്ങളുടെ രൂപത്തിൽ ലഭിയ്ക്കും.

## ഘനഎഞ്ചിനീയറിംഗ് വ്യവസായം

റയിൽവേകളുടെ ആവശ്യത്തിന് ചിത്തരഞ്ജനിൽ ഒരു ഘനഉരുക്കു വാർപ്പുശാല സ്ഥാപിയ്ക്കുന്നതാണ്. ഘനയന്ത്രങ്ങളും യന്ത്രോപകരണങ്ങളും മററും നിർമ്മിയ്ക്കാൻ പ്രത്യേകമായി മൂന്നു ഫൗണ്ടറികൾ ദേശീയവ്യവസായ വികസനകോർപ്പറേഷൻെറ ആഭിമുഖ്യത്തിൽ സ്ഥാപിയ്ക്കപ്പെടും.

## ഘനവൈദ്യുതോപകരണങ്ങൾ

ഘനവൈദ്യുതോപകരണങ്ങൾ നിർമ്മിയ്ക്കുന്നതു സംബന്ധിച്ച് ഒരു ബ്രിട്ടീഷ്‌വ്യവസായശാലയുമായി ഒരു കരാർ ഉണ്ടാക്കിക്കഴിഞ്ഞിട്ടുണ്ട്. ഈ പദ്ധതിക്ക് ആകെ 25 കോടി രൂപയോളം ചിലവുവരും. 1960-61 നു മുമ്പായി ഈ വ്യവസായശാലയിൽ ട്രാൻസ്ഫർമറുകൾ വ്യവസായാവശ്യത്തിനായുള്ള മോട്ടോറുകൾ, ട്രാക്ഷൻ മോട്ടോറുകൾ, സ്വിച്ച്ഗിയറുകൾ എന്നിവ നിർമ്മിക്കാൻ സാധിയ്ക്കുമെന്നു പ്രതീക്ഷിയ്ക്കപ്പെടുന്നു.

## യന്ത്രോപകരണങ്ങൾ

ഹിന്ദുസ്ഥാൻ യന്ത്രോപകരണനിർമ്മാണശാലയുടെ ഉൽപാദനശേഷി വികസിപ്പിക്കാൻ തീരുമാനിച്ചിട്ടുണ്ട്. വലിയ ലേത്തുകൾ, പിളക്കുവാനും കഴിയ്ക്കുവാനും മററുമുള്ള യന്ത്രങ്ങൾ തുടങ്ങിയവ ഇവിടെ നിർമ്മിക്കുന്നതാണ്.

## തീവണ്ടിയന്ത്രങ്ങൾ കപ്പലുകൾ റെയിൽവേകോച്ചുകൾ

ചിത്തരഞ്ജൻ തീവണ്ടിയന്ത്രനിർമ്മാണശാലയിൽ പ്രതിവർഷം 300 യന്ത്രങ്ങൾ നിർമ്മിക്കത്തക്കവിധം അതു വികസിപ്പിക്കും. വി

ശാഖപട്ടണത്തെ ഹിന്ദുസ്ഥാൻ കപ്പൽ നിർമ്മാണശാല പഴയതരത്തിലുള്ള 6 കപ്പലുകളും പുതിയതരത്തിലുള്ള 4 കപ്പലുകളും പണിയാൻ കഴിയുമാറു വികസിപ്പിയ്ക്കുന്നതാണ്. രണ്ടാമതൊരു കപ്പൽ നിർമ്മാണശാലകൂടി ആരംഭിയ്ക്കാനുള്ള പരിപാടികളും കൂടി കൈക്കൊള്ളും. 1957 മുതൽ കോച്ചുനിർമ്മാണശാലയിൽ പ്രതിവർഷം 350 കോച്ചുകൾ നിർമ്മിയ്ക്കുന്നതാണ്. ഒരു മീററർഗേജ് കോച്ചുഫാക്ടറികൂടി സ്ഥാപിക്കപ്പെടും.

## ഇളം കൽക്കരി പദ്ധതികൾ

ദക്ഷിണ ആർക്കാട്ടു ജില്ലയിലെ നെയ്‌വേലിയിൽ പ്രതിവർഷം 35 ലക്ഷം ടൺ ഇളം കൽക്കരി കുഴിച്ചെടുക്കുവാനുള്ള ഒരു പദ്ധതി ആരംഭിയ്ക്കുന്നതാണ്.

## കൃത്രിമവളങ്ങൾ

ദക്ഷിണആർക്കാട്ട്, നംഗൽ, റൂർക്കേലാ എന്നീ സ്ഥലങ്ങളിൽ ഓരോ കൃത്രിമവളം നിർമ്മാണശാലയും ആരംഭിയ്ക്കും.

## മററു വ്യവസായങ്ങൾ

ഇപ്പോഴുള്ള ഡി. ഡി. ററി. നിർമ്മാണശാല, ആൻറി ബയോടിക്ക് ഫാക്ടറി, ഹിന്ദുസ്ഥാൻ കേബിൾസ്, നാഷനൽ ഇൻസ്റ്റ്റുമെൻറ്സ് ഫാക്ടറി, ഇന്ത്യൻ ടെലിഫോൺ ഇൻഡസ്റ്റ്റീസ് എന്നീ വ്യവസായശാലകൾ വികസിപ്പിക്കുന്നതാണ്. തിരുവിതാംകൂർ-കൊച്ചിയിലും ഒരു ഡി. ഡി. ററി. നിർമ്മാണ ശാല തുടങ്ങും. നിർമ്മാണത്തിലിരിക്കുന്ന വെള്ളി ശുദ്ധീകരണശാല അടുത്തുതന്നെ പ്രവർത്തനനിരതമായിത്തീരും.

സംസ്ഥാനഗവർമ്മേൻറുകളും പല വ്യവസായ പദ്ധതികളും തുടങ്ങുന്നതാണ്. ദേശീയവ്യവസായ വികസന കോർപ്പറേഷൻ പല വലിയ പദ്ധതികളും തയ്യാറാക്കിയിരിക്കുന്നു.

## സ്വകാര്യമേഖല

വ്യവസായ വികസനക്കാര്യത്തിൽ സ്വകാര്യ മേഖലക്ക് അതിപ്രധാനമായൊരു ചുമതലയാണ് നൽകിയിട്ടുള്ളത്. ടാററ അയേൺ

ആൻറ് സ്റ്റീൽ കമ്പനിയുടേയും, ഇന്ത്യൻ അയേൺ ആൻറ് സ്റ്റീൽ കമ്പനിയുടേയും ഉൽപാദനശേഷി വർദ്ധിപ്പിയ്ക്കാൻ തീരുമാനിച്ചിട്ടുണ്ട്. അലൂമിനിയം, ഫെറോമാൻഗനീസ്, സിമൻറ്, മോട്ടോർ കാറുകൾ, സൈക്കിൾ, തയ്യൽ യന്ത്രങ്ങൾ, രാസവസ്തുക്കൾ, കടലാസ്, പഞ്ചസാര, എണ്ണകൾ, മിൽത്തുണി, ഔഷധങ്ങൾ, യന്ത്രനിർമ്മാണം തുടങ്ങി മററു പല വ്യവസായങ്ങളും ഗണ്യമായ തോതിൽ വികസിപ്പിയ്ക്കാനും പദ്ധതിയിൽ നിർദ്ദേശിച്ചിരിയ്ക്കുന്നു.

വ്യാവസായികോൽപന്നങ്ങളുടെ നിർമ്മാണലക്ഷ്യങ്ങൾ, പൊതുമേഖലയിലേയും സ്വകാര്യമേഖലയിലേയും, താഴെക്കൊടുക്കുന്നു.

ചില വൻകിടവ്യവസായങ്ങളുടെ നിർദ്ദിഷ്ടലക്ഷ്യങ്ങൾ

| | | 1955–56 | | 1960–61 | ലക്ഷ്യം |
|---|---|---|---|---|---|
| വ്യവസായം | അളവ് | കഴിവ് കണക്കാക്കിയത് | കണക്കാക്കിയിട്ടുള്ള ഉൽപ്പാദനം | കഴിവ് | ഉൽപ്പാദനം |
| 1. ഇരുമ്പും, ഉരുക്കും | | | | | |
| എ. കറ തീർത്ത ഉരുക്ക് | 000ടൺ | 1,300 | 1,300 | 4,680 | 4,300 |
| ബി. നിർമ്മാണത്തിനുള്ള കായിരുമ്പ് | ,, | 380 | 380 | 980 | 750 |
| 2. ഇരുമ്പുരുക്ക് ഉരുത്തരങ്ങൾ | ടൺ | 226,000 | 180,000 | 500,000 | 500,000 |
| 3. ഘനഫൌണ്ടറിഫോർജ്ജ്ഷാപ്പുകൾ | | | | | |
| എ. ഉരുക്കുഫൌണ്ടറി | ,, | ... | ... | 15,000 | 15,000 |
| ബി. ഫോർജിംഗ്ഷാപ്പ് | ,, | ... | ... | 12,000 | 12,000 |
| സി. ഇരുമ്പ്ഫൌണ്ടറി | ,, | ... | ... | 10,000 | 10,000 |
| 4. ഫെറോമാൻഗനീസ് | ,, | 28,000 | ... | 171,800 | 160,000 |
| 5. അലുമിനിയം | ,, | 7,500 | 7,500 | 30,000 | 25,000 |
| 6. തീവണ്ടി എഞ്ചിൻ | എണ്ണം | 170 | 175 | 400 | 400 |
| 7. മോട്ടോർകാറുകൾ | ,, | 38,000 | 25,000 | 38,000 | 57,000 |
| 8. ഘനരാസങ്ങൾ | | | | | |
| എ. സൾഫ്യൂറിക്കാസിഡ് | 000ടൺ | 242 | 170 | 500 | 470 |

| 1 | 2 | 3 | 4 | 5 | 6 | 6 |
|---|---|---|---|---|---|---|
| | ബി. സോഡാപ്പൊടി | ടൺ | 90,000 | 80,000 | 253,000 | †230,000 |
| | സി. സോഡാക്കാരം | ,, | 44,300 | 36,000 | 150,400 | †135,400 |
| 9. | കൃത്രിമവളങ്ങൾ | | | | | |
| | എ. നൈട്രജൻ | ,, | 85,000 | 77,000 | 382,000 | 290,000 |
| | ബി. ഫോസ്ഫേറിക്ക് | ,, | 35,000 | 20,000 | 120,000 | 120,000 |
| 10. | കപ്പൽ നിർമ്മാണം | | 90,000 | .... | .... | 90,000 |
| | | ജി.ആർ.ടി. | (1951–56) | | | (1951–56) |
| 11. | സിമൻറ് | 000ടൺ | 4,930 | 4,280 | 16,000 | 13,000 |
| 12. | റിഫ്രാക്റ്ററികൾ | ടൺ | 444,000 | 280,000 | 1000,000 | 800,000 |
| 13. | പെട്രോളിയം ശുദ്ധീകരണം | ദശലക്ഷം ടൺ | 3,625 | 3·6 | 4.31 | 4 3 |
| 14. | കടലാസ്, കട്ടിക്കടലാസ് | 000ടൺ | 210 | 200 | 450 | 350 |
| 15. | ന്യൂസ്പ്രിൻറ് | ടൺ | 30,000 | 4,200 | 60,000 | 60,000 |
| 16. | റയൺ | | | | | |
| | എ. റയൺ ഫിലമെൻറ് | ദശലക്ഷം പൗണ്ട് | 22·0 | 15·0 | 68·0 | 68·0 |
| | ബി. നാര് | ” | 16·0 | 13.2 | 32·0 | 32·0 |
| | സി. കെമിക്കൽ പൾപ്പ് | 000 ടൺ | .... | .... | 30·0 | 30·0 |
| 17. | ഡീസൽ എഞ്ചിൻ (50 എച്ച്.പി.യും താഴെ) | എച്ച്. പി. | 200,000 | 100,000 | 220,000 | 205,000 |
| 18. | സൈക്കിൾ | .000എണ്ണം | 760 | 550 | 895 | 1000‡ |
| 19. | എലക്ട്രിക്ക മോട്ടോർ (200 എച്ച്. പി.യും താഴെ) | എച്ച്.പി. | 292,000 | 240,000 | 600,000 | 600,000 |
| 20. | എ. സി. എസ്. ആർ. കണ്ടക്റ്റർ | ടൺ | 15,370 | 9,000 | 20,400 | 18,000 |

† മൊത്തത്തിലുള്ള ഉല്പാദനമാണിത്. ഉല്പാദനത്തിൽ ഒരു ഭാഗം മററാവശ്യങ്ങൾക്ക വേണ്ടിയിരിക്കുന്നതുകൊണ്ടു് വില്പനക്ക ലഭിക്കുന്ന സോഡാപ്പൊടി 185,000 ടണ്ണും സോഡാക്കാരം 106,600 ടണ്ണും മാത്രമായിരിക്കും.

‡ വികേന്ദ്രീകൃത മേഖലയിൽ 250000 സൈക്കിൾ നിർമ്മിക്കപ്പെട്ടുമെന്നാണുദ്ദേശിക്കുന്നത്. അപ്പോൾ ആകെ ഉൽപ്പാദനം 1250000 ആയിരിക്കും.

## ധാതുവസ്തുക്കൾ

**കൽക്കരി**

രണ്ടാം പദ്ധതിക്കാലത്ത് വ്യാവസായിക വികസനത്തിന് മുൻഗണന നൽകിയിട്ടുള്ളതുകൊണ്ട് ധാതു വസ്തുക്കളുടെ ഉല്പാദനം വികസിപ്പിയ്ക്കുന്ന കാര്യത്തിൽ പ്രത്യേകം പ്രാധാന്യം നൽകിയിരിയ്ക്കുന്നു. ഒരു ഇന്ധനമെന്ന നിലയ്ക്കും ഇരുമ്പ്, ഉരുക്ക തുടങ്ങിയ വ്യവസായങ്ങൾക്ക് ആവശ്യമുള്ള ഒരസംസ്കൃത സാധനമെന്ന നിലയ്ക്കും കൽക്കരിയ്ക്ക് ധാതു വിഭവവികസന പരിപാടിയിൽ പ്രത്യേക പ്രാധാന്യമുണ്ട്. കൽക്കരിഉല്പാദനം ഇപ്പോൾ പ്രതിവർഷം 380 ലക്ഷം ടണ്ണാണ്. അത് 1960-61 ൽ 600 ലക്ഷം ടണ്ണായി വർദ്ധിപ്പിക്കും. ഇപ്പോഴുള്ള കല്ക്കരിഖനികൾ കൂടുതൽ പ്രവർത്തിപ്പിച്ചും പുതിയവ തുടങ്ങിയുമാണ് ഉല്പാദനം വർദ്ധിപ്പിയ്ക്കാനുദ്ദേശിയ്ക്കുന്നത്. രണ്ടാം പദ്ധതിക്കാലത്തുണ്ടാകുന്ന വർദ്ധനവിൽ 120 ലക്ഷം ടൺ പൊതുമേഖലയിലും 100 ലക്ഷം ടൺ സ്വകാര്യ മേഖലയിലും ഉള്ള ഖനികളിൽനിന്നും ലഭിക്കുമെന്നാണുദ്ദേശിയ്ക്കുന്നത്.

കോക്കിങ് കല്ക്കരിയുടെ ചിലവ് കഴിയുന്നതും കുറയ്ക്കാൻ ശ്രമിയ്ക്കുന്നതാണ്. ഉരുക്കുവ്യവസായശാലകൾക്കും മററും കഴുകിയ കൽക്കരി നൽകുവാനും ഇപ്പോൾ കോക്കിങ് കൽക്കരി ഉപയോഗിച്ചുകൊണ്ടിരിയ്ക്കുന്ന പല രംഗങ്ങളിലും അതിനു പകരം മററുതരത്തിലുള്ള കല്ക്കരി വിതരണം ചെയ്യാനുമുദ്ദേശിയ്ക്കുന്നു.

## മററധാതുവസ്തുക്കൾ

മററു ചില ധാതുവസ്തുക്കളുടെ കാര്യത്തിൽ പദ്ധതിയുടെ അവസാനത്തോടുകൂടി ഉണ്ടാകേണ്ട ഉല്പാദനലക്ഷ്യങ്ങളാണ് താഴെ കൊടുക്കുന്നത്.

| | | | | |
|---|---|---|---|---|
| ഇരുമ്പുതകിട് | ... | ... | 125 | ലക്ഷം ടൺ |
| മാംഗനീസ് തകിട്. | ... | .... | 20 | ,, |
| ചുണ്ണാമ്പുകല്ല്. | ... | ... | 233 | ,, |
| ജിപ്സം. | ... | ... | 19·7 | ,, |
| ബോക്സൈറ്ററ്. | ... | .... | 17·5 | ,, |

ആദ്യം കൽക്കരിയും എണ്ണയും മാത്രമാണ് പൊതുമേഖലയിൽ സംവരണം ചെയ്തിരുന്നത്. പുതിയ വ്യവസായ നയപ്രമേയമനുസരിച്ച് മററു പ്രധാനപ്പെട്ട ചില ധാതുവസ്തുക്കൾകൂടി പൊതുമേഖലയിലേക്കെടുക്കുകയുണ്ടായി. ആദ്യമായി പൊതുമേഖലയിൽ വജ്രഖനികളുടേയും ചെമ്പു ഖനികളുടേയും പ്രവർത്തനം തുടങ്ങുവാനാണുദ്ദേശിക്കുന്നത്.

**എണ്ണ**

രണ്ടാം പദ്ധതിയിലെ പ്രധാന പരിപാടികളിലൊന്നു നമ്മുടെ എണ്ണസമ്പത്തിനേപ്പററി അന്വേഷണം നടത്തുകയും വേണ്ട വികസനപരിപാടികൾ നടപ്പാക്കുകയും ചെയ്യുകയെന്നതാണ്. രണ്ടാം പദ്ധതിക്കാലത്ത് രാജ്യത്തിന്റെ പല ഭാഗങ്ങളിലും എണ്ണ ഉണ്ടെന്നു സംശയിക്കപ്പെടുന്ന സ്ഥലങ്ങളിൽ അന്വേഷണം നടത്താൻ വ്യവസ്ഥ ചെയ്തിരിക്കുന്നു. ജ്വാലാമുഖി, കാംബെ എന്നീ സ്ഥലങ്ങളിൽ പരീക്ഷണാർത്ഥം കുഴിച്ചുനോക്കുന്നതുമാണ്. എണ്ണഗവേഷണത്തിനുവേണ്ടി സാങ്കേതികപ്രവർത്തകർക്ക് ഇന്നാട്ടിലും മറുനാട്ടിലും പരിശീലനം നൽകാനേർപ്പാടുകൾ ചെയ്തിട്ടുണ്ട്. അന്വേഷണപരിപാടികൾക്കും പരിശീലനപരിപാടികൾക്കുമായി പതിനൊന്നര കോടിരൂപാ വകയിരുത്തിയിരിക്കുന്നു. ഇതു സംബന്ധിച്ച് കൂടുതൽ പരിപാടികൾ ഗവർമ്മേൻറിൽ നിന്നും അംഗീകരിക്കുന്നതോടെ ഇനിയും അധികം പണം അനുവദിക്കുന്നതുമാണ്.

## അദ്ധ്യായം 9

# ഗ്രാമവ്യവസായങ്ങളും ചെറുകിടവ്യവസായങ്ങളും

രണ്ടാം പദ്ധതിയുടെ കേന്ദ്രലക്ഷ്യങ്ങളിലൊന്നു കൂടുതൽ തൊഴിൽ സാദ്ധ്യത ഉണ്ടാക്കുകയെന്നതാണല്ലോ. ഗ്രാമവ്യവസായങ്ങളും ചെറുകിടവ്യവസായങ്ങളും ഒട്ടധികമാളുകൾക്ക് തൊഴിൽ നൽകാൻ

കഴിവുള്ള രംഗങ്ങളാണ്. ഫാക്ടറിവ്യവസായങ്ങളിൽ നിക്ഷേപിക്കുന്ന അതേ തുകകൊണ്ടുതന്നെ ഗ്രാമവ്യവസായങ്ങളിലും ചെറുകിടവ്യവസായങ്ങളിലും കൂടുതലാളുകൾക്ക് തൊഴിൽ നൽകാൻ കഴിയും. സാമ്പത്തികമായി വളരെയധികം പിന്നണിയിൽ നിൽക്കുന്നവർക്കാണ് ഇതുമൂലം കൂടുതലായി പ്രയോജനം സിദ്ധിക്കുന്നത്. അതു ഗ്രാമീണസമ്പദ്വ്യവസ്ഥയിൽ കൂടുതൽ സമത്വവും പൊരുത്തവുമുള്ള ഒരു വികസനത്തിനു ഇട നൽകുകയും ചെയ്യുന്നു. ഈ കാരണങ്ങൾകൊണ്ടാണ് രണ്ടാം പദ്ധതിയിൽ ഗ്രാമവ്യവസായങ്ങളുടേയും ചെറുകിടവ്യവസായങ്ങളുടേയും വികസനത്തിനു പ്രാധാന്യം നൽകിയിട്ടുള്ളത്.

നമ്മുടെ സമ്പദ്വ്യവസ്ഥിതിയിലെ നിശ്ചലമായൊരു ഭാഗമാണ് ഗ്രാമവ്യവസായങ്ങളും ചെറുകിടവ്യവസായങ്ങളുമെന്നു കരുതുന്നത് ശരിയല്ല. ഗ്രാമീണസമ്പന്നില വികസിക്കുന്നതോടെ കൂടുതൽ പരിഷ്കൃതസ്വഭാവത്തോടുകൂടിയ ആവശ്യങ്ങൾ നേരിടുന്നതിനു തക്കവിധം കരകൌശലവേലകളിലും പരിഷ്കൃതമായ സാങ്കേതികരീതികൾ പ്രയോജനപ്പെടുത്തിത്തുടങ്ങും. ഒരുവശേ കൃഷിയുമായും മറുവശേ വൻകിടവ്യവസായങ്ങളുമായും വളരെയേറെ പൊരുത്തപ്പെട്ട പുരോഗമനോന്മുഖമായൊരു വികേന്ദ്രീകൃതമേഖലയായിത്തീരും ചെറുകിടവ്യവസായം.

ഒന്നാം പദ്ധതിക്കാലത്തു് ചെറുകിടവ്യവസായങ്ങളഭിവൃദ്ധിപ്പെടുത്തുന്നതിനു പ്രധാനമായും രണ്ടു നടപടികളാണു കൈക്കൊണ്ടതു്.

1. കൈത്തറി, ഖദർ, ഗ്രാമവ്യവസായങ്ങൾ; കരകൌശലവേലകൾ, ചെറുകിടവ്യവസായങ്ങൾ, കയർ എന്നിവയുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിനു പല അഖിലേന്ത്യാബോർഡുകളും രൂപീകരിച്ചതു്.

2. ഗവർമ്മേൻറു സ്റ്റോറുകൾക്കാവശ്യമുള്ള ചില സാധനങ്ങൾ ഗ്രാമവ്യവസായങ്ങളിൽനിന്നും കുടിൽവ്യവസായങ്ങളിൽനിന്നും മാത്രമേ വാങ്ങാൻ പാടുള്ളു എന്നു തീരുമാനിച്ചതു്.

ഈ നടപടികൾമൂലം കൈത്തറി, ഖാദി തുടങ്ങി പല വ്യവസായങ്ങളുടേയും ഉൽപ്പാദനവും തൊഴിൽസാദ്ധ്യതകളും വളരെയധികം വർദ്ധിച്ചു.

## ഗ്രാമവ്യവസായങ്ങൾക്കും ചെറുകിടവ്യവസായ ങ്ങൾക്കുമുള്ള സമിതി

1955 ജൂണിൽ ആസൂത്രണക്കമ്മീഷൻ ഗ്രാമവ്യവസായങ്ങൾക്കും ചെറുകിടവ്യവസായങ്ങൾക്കും വേണ്ടി ഒരു സമിതിയെ കാർവേസമിതി നിയമിച്ചു. ഈ സമിതി രണ്ടാം പദ്ധതിക്കാലത്തു് ചെറുകിടവ്യവസായങ്ങൾക്കും ഗ്രാമവ്യവസായങ്ങൾക്കും ഉണ്ടാകേണ്ട വികസനപരിപാടികളേക്കുറിച്ചു് പുനരവലോകനം ചെയ്യുകയുണ്ടായി. രണ്ടാം പദ്ധതിക്കാലത്ത ഈ വ്യവസായങ്ങളുടെ വികസനത്തിനുവേണ്ടി തുക ചിലവാക്കുന്നതു സംബന്ധിച്ച ഒരു പദ്ധതി തയ്യാറാക്കാൻ ഈ സമിതിക്കു കഴിഞ്ഞു. അത്തരം വ്യവസായങ്ങളുടെ വിജയകരമായ പ്രവത്തനത്തിനാവശ്യമുള്ള പല നിർദ്ദേശങ്ങളും സമിതി നൽകുകയുമുണ്ടായി. ചെറുകിടവ്യവസായങ്ങൾക്ക് പ്രത്യേകമായി ഉൽപ്പാദനമേഖല സംവരണം ചെയ്യുക, അതേയിനത്തിൽപ്പെട്ട വൻകിടവ്യവസായങ്ങളുടെ മേൽ നികുതി ചുമത്തുക, ഉൽപ്പാദനത്തിനു സഹായധനം നൽകുകയോ വില്പനയിൽ ഇളവനുവദിച്ചുകൊടുക്കുകയോ ചെയ്യുക, സാങ്കേതികവും ധനപരവുമായ കാര്യങ്ങളിലും സാധനങ്ങളുടെ വിൽപ്പനസംബന്ധിച്ചും വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുക ഇതെല്ലാം സമിതിയുടെ ശുപാർശകളിൽപ്പെടുന്നു.

കുടിൽവ്യവസായങ്ങളുടേയും ചെറുകിടവ്യവസായങ്ങളുടേയും വികസനത്തെ സംബന്ധിച്ചിടത്തോളം ഭാരതഗവർമ്മേൻറിൻെറ നിലപാടെന്തെന്നുള്ളതു് പുതിയ വ്യവസായനയപ്രമേയത്തിൽനിന്നു മനസ്സിലാകും.

വൻകിടവ്യവസായങ്ങളുടെ ഉൽപ്പാദനത്തിൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തിയും നികുതികൾ ചുമത്തിയും ചെറുകിടവ്യവസായങ്ങൾക്ക് നേരിട്ടു ധനസഹായം നൽകിയും മററും ഗ്രാമവ്യവസായങ്ങളേയും ചെറുകിടവ്യവസായങ്ങളേയും പ്രോത്സാഹിപ്പിക്കാനുള്ള നടപടികൾ തുടൻപോകുന്നതോടൊപ്പംതന്നെ സംസ്ഥാനഗവർമ്മേൻറുകളുടെ ലക്ഷ്യം വികേന്ദ്രീകൃതമേഖല സ്വയം പര്യാപ്തമാകുമാറു് പ്രവത്തിക്കാൻ തക്കശേഷി സമ്പാദിക്കാൻ ഇടവരുത്താൻ വേണ്ടിയുള്ളതായിരിക്കണമെന്നു പ്രമേയത്തിൽ പറയുന്നു. ചെറുകിടവ്യവസായങ്ങൾക്കും വൻ

കിടവ്യവസായങ്ങൾക്കും തമ്മിൽ പൊതുഉൽപ്പാദനപരിപാടി എന്നൊരു പ്രവർത്തനബന്ധമുണ്ടായിരിക്കും. ചെറുകിട ഉൽപ്പാദകരുടെ ശേഷി വർദ്ധിപ്പിക്കാൻ വേണ്ട പരിപാടികൾ നടപ്പാക്കുന്നതിൽ ഗവർമ്മേൻറു ശ്രദ്ധിക്കുന്നതാണ്. സാധനവിതരണം, വിൽപ്പന എന്നിവയിൽ പ്രത്യേകിച്ചും മററു രംഗങ്ങളിൽ പൊതുവേയും വ്യാവസായികസഹകരണസംഘങ്ങൾ പ്രവർത്തിക്കുന്നതിനെ എല്ലാവിധത്തിലും പ്രോത്സാഹിപ്പിക്കും.

## ചിലവുകൾ

സാധാരണ ബാങ്കിടപാടുകൾ വഴിയായുണ്ടാകുന്ന പ്രവർത്തനമൂലധനത്തിനു പുറമേ, കുടിൽവ്യവസായങ്ങളിലും ചെറുകിടവ്യവസായങ്ങളിലും 200 കോടി രൂപാ താഴെപറയുംപ്രകാരം നിക്ഷേപിക്കാൻ രണ്ടാം പദ്ധതിയിൽ നിർദ്ദേശിച്ചിരിക്കുന്നു.



| വ്യവസായം | കോടി രൂപാ |
|---|---|
| 1. കൈത്തറിവ്യവസായം | |
| തുണിനെയ്ത്ത് ... ... | 56·0 |
| സിൽക്കുനെയ്ത്ത് ... | 1·5 |
| കമ്പിളിനെയ്ത്ത് ... | 2·0 |
| | 59·5 |
| 2. ഖാദി | |
| കമ്പിളിനൂലും നെയ്ത്തും ... ... | 1·9 |
| വികേന്ദ്രീകൃതവ്യവസ്ഥയിലുള്ള പരുത്തിനൂൽ നൂൽപ്പും ഖാദിയും ... ... | 14·8 |
| | 16·7 |
| 3. ഗ്രാമീണവ്യവസായങ്ങൾ | |
| നെല്ലുകുത്ത് ... ... | 5·0 |
| ഗനി എണ്ണ ... ... | 6·7 |
| തുകൽ ചെരുപ്പും തുകൽ ഊറക്കിടലും ഗ്രാമങ്ങളിൽ | 5.0 |
| ശർക്കരയും ഖണ്ഡസാരിയും ... | 7·0 |
| തീപ്പെട്ടി .... ... | 1·1 |
| മററു് ഗ്രാമവ്യവസായങ്ങൾ ... | 14·1 |
| | 38·8 |

| | | |
|---|---|---|
| 4. കരകൌശലവേലകഠം | ... | 9·0 |
| 5. ചെറുകിടവ്യവസായങ്ങഠം | ... | 55·0 |
| 6. മററു വ്യവസായങ്ങഠം | | |
| പട്ടുവ്യവസായം ... | ... | 5·0 |
| കയർപിരിക്കലും നെയ്ത്തും | ... | 1·7 |
| 7. പൊതുപരിപാടികഠം | | |
| ഭരണം, ഗവേഷണം മുതലായവ | ... | 15·0 |
| ആകെ | | 200·0 |

മുൻപറഞ്ഞ പട്ടികയിൽ അംബർചക്കാ പരിപാടിക്കുള്ള തുക ഉഠംക്കൊള്ളിച്ചിട്ടില്ല. അംബർചക്കാ സംബന്ധിച്ച പരീക്ഷണങ്ങഠം പൂത്തിയാകുന്നതോടെ ഇതിനേക്കുറിച്ചാലോചിക്കുന്നതാണു്.

## വികസനപരിപാടി

### കൈത്തറിയും ഖാദിയും

1960-61 ഓടുകൂടി കൈത്തറിത്തുണിയുല്പാദനം 17000 ലക്ഷം വാര ആകേണ്ടിവരുമെന്നു കാർവേ സമിതി കണക്കാക്കിയിരിക്കുന്നു. വളരെയധികം സംഘടനാപരമായ അധ്വാനം ഇതിന്നാവശ്യമുണ്ടു്. ഇപ്പോഠം പ്രവത്തിപ്പിക്കാതിട്ടിട്ടുള്ള തറികഠം പ്രവത്തനനിരതമാക്കുക, ആണ്ടിൽ കൂടുതൽ ദിവസങ്ങളിൽ ജോലി നടത്തുക, ഓരോ തറിയുടേയും ഉൽപ്പാദനം ഇന്നത്തേതിലും വർദ്ധിപ്പിക്കുക, ഒററത്തക്ലിച്ചക്ക്യക്കു പകരം അംബർചക്ക ഉപയോഗിച്ചു് നൂലെടുക്കുന്നതു് ഇതുമൂലം ആവശ്യമായിത്തീരുന്നു. അംബർചക്കയുടെ സാങ്കേതികവശങ്ങളേക്കുറിച്ചു് പരീക്ഷണങ്ങഠം നടത്തിവരികയാണു്. അതുപോലെതന്നെ അതിൻെറ സാമ്പത്തികവശങ്ങളും പഠിച്ചുവരുന്നു.

### ഗ്രാമവ്യവസായങ്ങഠം

ഗ്രാമവ്യവസായങ്ങഠം അഭിവൃദ്ധിപ്പെടുത്തുന്നതിനു പല നിർദ്ദേശങ്ങളും നൽകപ്പെട്ടിട്ടുണ്ടു്. നെല്ലുകുത്താനുള്ള മില്ലുകഠം കൂടുതലായി സ്ഥാപിക്കാനനുവദിക്കാതെ മെല്ലെ കൈകൊണ്ടു കുത്തിയെടുക്കുന്നതു് പ്രോത്സാഹിപ്പിക്കണമെന്നു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. അതുപോലെ തന്നെ ഇപ്പോഴുള്ള ചക്കുകഠംക്കു പകരം വാർദ്ധാഗനികഠം ഉപയോ

ഗിച്ച് എണ്ണയാട്ടുന്ന സമ്പ്രദായവും നടപ്പാക്കുന്നതാണ്. തുകൽച്ചെരുപ്പുനിർമ്മാണം, തുകൽനിർമ്മാണം എന്നിവയും കൂട്ടതലായും ചെറുകിട വ്യവസായങ്ങളുടെ അടിസ്ഥാനത്തിൽ നടപ്പാക്കും. ശക്കരവ്യവസായം, ഖണ്ഡസാരിവ്യവസായം എന്നിവ നല്ല ഉപകരണങ്ങൾ ഏർപ്പെടുത്തി അഭിവൃദ്ധിപ്പെടുത്താനുദ്ദേശിക്കുന്നു. തീപ്പെട്ടിനിർമ്മാണവും കുടിൽവ്യവസായത്തിൻേറയും ചെറുകിടവ്യവസായത്തിൻേറയും അടിസ്ഥാനത്തിൽ നടത്തുന്നതിനായിരിക്കും പ്രോത്സാഹനം നൽകുക. തേനീച്ചവളർത്തൽ, കടലാസ്സുനിർമ്മാണം, സോപ്പുണ്ടാക്കൽ, കളിമൺപാത്രവ്യവസായം എന്നിവ ഗ്രാമവ്യവസായങ്ങളുടെ രീതിയിൽ നടപ്പാക്കുവാനും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

## കരവേലകൾ

ലോഹപ്പാത്രനിർമ്മാണം, പാവനിർമ്മാണം, പനനാരുകൊണ്ടുള്ള നെയ്ത്ത്, കല്ലിലും മാർബിളിലുമുള്ള കൊത്തുപണികൾ എന്നു തുടങ്ങി പല കരവേലകൾക്കും പരിശീലനഉൽപ്പാദനകേന്ദ്രങ്ങൾ സ്ഥാപിച്ചു നടത്തുവാൻ സംസ്ഥാനഗവർമ്മേൻറുകൾ മുന്നോട്ടു വരുന്നതാണ്. മററു കരവേലകൾ വികസിപ്പിക്കുന്ന കാര്യത്തിനും വിൽപ്പന ഏർപ്പാടുകൾ അഭിവൃദ്ധിപ്പെടുത്തുന്നതിനും ഉടനടി പല പരിപാടികളും കൈക്കൊള്ളും. ഒട്ടധികം വിൽപ്പനശാലകളേർപ്പെടുത്തുക, അന്താരാഷ്ട്രീയപ്രദർശനങ്ങളിലും മററും പങ്കെടുക്കുക എന്നു തുടങ്ങി ചില പരിപാടികൾ രൂപീകരിക്കപ്പെട്ടിട്ടുണ്ട്.

## ചെറുകിടവ്യവസായങ്ങൾ

എന്താണീ ചെറുകിടപരിപാടികളെന്നു പറയുമ്പോൾ ഉദ്ദേശിക്കപ്പെടുന്നത്. മൂലധനം 5 ലക്ഷം രൂപയിൽ താഴെയായിരിക്കുകയും വിദ്യുച്ഛക്തി ഉപയോഗിച്ചു നടത്തുമ്പോൾ അമ്പതോ അതിൽ താഴെയോ ആളുകൾ തൊഴിലിൽ ഏർപ്പെട്ടിരിക്കുകയോ ചെയ്തിരിക്കുന്ന വ്യവസായങ്ങളാണ് ചെറുകിടവ്യവസായങ്ങളെന്നു ചെറുകിടവ്യവസായ ബോർഡ് നിർവ്വചിച്ചിരിക്കുന്നു. അത്തരം വ്യവസായങ്ങൾ അഭിവൃദ്ധിപ്പെടുത്തുന്നതിനു വിശദമായ ഒരു പരിപാടി രൂപീകരിച്ചിട്ടുണ്ട്. ചെറുകിടവ്യവസായകോർപ്പറേഷൻെറ 4 ശാഖകൾ ബോംബെ, കൽക്കത്ത, മദ്രാസ്, ഡെൽഹി എന്നിവിടങ്ങളിൽ തുടങ്ങുവാൻ നിർദ്ദേശിക്കപ്പെട്ടി

രിക്കുന്നു. ഇൻഡസ്റ്റ്റീസ് സർവ്വീസ് ഇൻസ്റ്റിട്ട്യൂട്ടുകളുടെ എണ്ണം നാലിൽനിന്നും 20 ആയി വർദ്ധിപ്പിക്കും. ഇവകൊണ്ടുള്ള പ്രയോജനം എല്ലാ സംസ്ഥാനങ്ങൾക്കും ലഭിക്കണമെന്നുള്ളതാണുദ്ദേശം. തവണകളായി പണമടച്ച് യന്ത്രസാമഗ്രികൾ സ്വന്തമായി വാങ്ങുവാനുള്ള സൌകര്യങ്ങളും ഉണ്ടാക്കിക്കൊടുക്കും.

## വ്യാവസായിക എസ്റ്റേറ്റുകൾ

രാജ്യത്തിന്റെ പല ഭാഗങ്ങളിലും വ്യാവസായികഎസ്റ്റേറ്റുകൾ സ്ഥാപിക്കുന്നതിന് രണ്ടാം പദ്ധതിയിൽ 10 കോടി രൂപാ അനുവദിച്ചിട്ടുണ്ട്. വ്യവസായങ്ങൾ തുടങ്ങുവാനുള്ള സ്ഥലം, വിദ്യുച്ഛക്തി, വെള്ളം, ഗ്യാസ്, റെയിൽവേസൌകര്യങ്ങൾ എന്നിവ പൊതുവായി പല വ്യവസായങ്ങൾക്കും പ്രയോജനപ്പെടുത്തത്തക്കവിധം പല കേന്ദ്രങ്ങളിലും തെരഞ്ഞെടുക്കപ്പെട്ട സ്ഥലങ്ങൾ വ്യാവസായിക എസ്റ്റേറ്റുകളായി രൂപപ്പെടുത്തണമെന്നാണുദ്ദേശം. കുറഞ്ഞ ചിലവിൽ കൂടുതൽ കാര്യക്ഷമതയോടെ പ്രവർത്തിക്കാൻ ഇതു ചെറുകിടവ്യവസായങ്ങൾക്ക് അവസരം നൽകും.

## കയർവ്യവസായം

കയർവ്യവസായത്തിനു പ്രധാനമായി രണ്ടു ശാഖകളുണ്ട്. കയർ പിരിക്കുന്നതും കയറുപായ തുടങ്ങിയ സാധനങ്ങൾ നിർമ്മിക്കുന്നതും. ഉൽപ്പാദകരുടെ നില ഉറപ്പിക്കുന്ന കാര്യത്തിലാണു രണ്ടാം പദ്ധതിക്കാലത്തെ വികസനപരിപാടി മുഖ്യമായും ശ്രദ്ധിച്ചിട്ടുള്ളതു്. ഇതിനുവേണ്ടി സഹകരണസംഘങ്ങൾ സ്ഥാപിക്കുന്നതായിരിക്കും. തൊണ്ടു ശേഖരിച്ച് പ്രാഥമികസഹകരണസംഘങ്ങൾക്കു നൽകാൻവേണ്ടി തൊണ്ടുസഹകരണസമിതികൾ രൂപീകരിക്കും. തൊണ്ടു ചീയിക്കുന്നതിനും അതു ചകിരിയാക്കി കയർ പിരിക്കുന്നതിനും വേണ്ടി വിതരണം നടത്തുക, കയർ പിരിച്ചെടുക്കുക എന്നീ കാര്യങ്ങൾക്കു പ്രാഥമിക സഹകരണസംഘങ്ങൾ ഏർപ്പെടുത്തും. പ്രാഥമികസംഘങ്ങളിൽനിന്നും കിട്ടുന്ന കയറിന്റെ വിൽപ്പന സംഘടിപ്പിക്കാൻ കയർമാർക്കറ്റ് സൊസൈററികൾ സ്ഥാപിക്കും. ഒന്നാം പദ്ധതിക്കാലത്തു് സഹകരണപ്രസ്ഥാനത്തിൽ ആശാവഹമായ ഒരു തുടക്കം ഉണ്ടായിട്ടുണ്ട്. എന്നാൽ രണ്ടാം പദ്ധതിക്കാലത്തേയ്ക്കുള്ള പരിപാടി മുമ്പത്തേതിലും വളരെ

വമ്പിച്ച തോതിലുള്ളതാണ്. പ്രാഥമികസംഘങ്ങളുടെ നിയന്ത്രണത്തിനും മേൽനോട്ടത്തിനുമായി യൂണിയനുകൾ ഏർപ്പെടുത്തുന്നതാണ്. സഹകരണസംഘം സ്ഥാപിക്കാൻ സഹായധനവും അവയുടെ പ്രവർത്തനമൂലധനാവശ്യങ്ങൾക്കായി വായ്പയും നൽകും.

കയറുൽപ്പന്നങ്ങളുടെ വികസനത്തിനുള്ള നിർമ്മാണപരിപാടി മുഖ്യമായും രണ്ടു കാര്യങ്ങളിലാണു ശ്രദ്ധ വച്ചിട്ടുള്ളത്. അതായത്, കയറുപായ് നെയ്ത്തുസഹകരണസംഘങ്ങൾ സ്ഥാപിച്ച് ചെറിയ ഫാക്ടറികളേയും ഉൽപ്പാദകരേയും അതിനുള്ളിൽ കൊണ്ടുവരിക. അതോടൊപ്പം ഒരു കേന്ദ്രകയറുൽപ്പന്നമാക്കററിംഗ് സൊസൈററി സ്ഥാപിക്കുക. കൂടുതൽ യന്ത്രസഹായത്തോടെ നെയ്ത്തു നടത്തുന്നതു സംബന്ധിച്ച പരീക്ഷണങ്ങൾ തുടൻരുപോകുന്നതും കൂടുതൽ വികസിപ്പിക്കുന്നതുമാണ്. ഒരു കേന്ദ്രകയർഗവേഷണസ്ഥാപനവും ഒരു പയലററ്പ്ലാൻറും സ്ഥാപിക്കാനുദ്ദേശിക്കുന്നു. വിദേശങ്ങളിൽ കയറുൽപ്പന്നങ്ങൾ പ്രദർശിപ്പിക്കാനുള്ള സ്ഥിരമായ ഏർപ്പാടുകൾ ചെയ്തും മറുനാടുകളിലേയ്ക്കു വാണിജ്യസംഘങ്ങളെ അയച്ചും കയറിനും കയറുൽപ്പന്നങ്ങൾക്കും കൂടുതൽ വിദേശവിപണി ഉണ്ടാക്കിക്കൊടുക്കുന്നതാണ്.

## സംഘടന

മുൻപറഞ്ഞ പരിപാടികൾ നടപ്പാക്കുന്നതിന് സംസ്ഥാനത്തെ വ്യാവസായഡിപ്പാർട്ടുമെൻറുകൾ സുശക്തമാക്കണമെന്നു ആസൂത്രണക്കമ്മീഷൻ നിർദ്ദേശിച്ചിരിക്കുന്നു. തൊഴിൽക്കാർക്കു പരിശീലനം നൽകുന്ന കാര്യങ്ങളിലും വേണ്ട ഏർപ്പാടുകൾ ചെയ്യാൻ നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. ഗ്രാമവ്യവസായങ്ങൾക്കും ചെറുവ്യവസായങ്ങൾക്കും വേണ്ടി കേന്ദ്രത്തിൽ ഒരു പ്രത്യേക മന്ത്രികാര്യാലയംതന്നെ ഉണ്ടാകേണ്ടതാണെന്നും അഖിലേന്ത്യാബോർഡുകളുടെ അദ്ധ്യക്ഷന്മാരെല്ലാമുൾപ്പെട്ട ഒരു സമിതി രൂപീകരിക്കേണ്ടതാണെന്നും കാർവേസമിതി നിർദ്ദേശിച്ചിരിക്കുന്നു.

## അദ്ധ്യായം 10

# ഗതാഗതവും വാർത്താബന്ധവും

ഭാരതത്തിൻെറ പുരോഗതിയിൽ പരമപ്രാധാന്യമർഹിക്കുന്ന ഒരു ഘടകമാണ് ഗതാഗതസൌകര്യവികസനം. രണ്ടാം ലോകമഹായുദ്ധകാലത്തു് നമ്മുടെ റെയിൽവേകളും മററും കണക്കിലധികമായുപയോഗിക്കപ്പെടുകയുണ്ടായി. അതുകൊണ്ടുണ്ടായ കേടുപാടുകൾ പോക്കുവാനാണു ഒന്നാം പദ്ധതിക്കാലത്തു് പ്രത്യേകിച്ചു ശ്രമിച്ചതു്. ഒന്നാം പദ്ധതിയുടെ അവസാനത്തോടുകൂടി കാർഷികവ്യാവസായികോൽപ്പന്നങ്ങളിലുണ്ടായ വികസനം ട്രാൻസ്പോർട്ട്സൌകര്യങ്ങളുടെ വർദ്ധനവു് കൂറേക്കൂടി ആവശ്യമാക്കിത്തീർത്തു. അതുകൊണ്ടു് രണ്ടാം പദ്ധതിയിൽ എല്ലാവിധത്തിലുമുള്ള ട്രാൻസ്പോർട്ടേർപ്പാടുകൾ വികസിപ്പിക്കാനും അവയ്ക്കു തമ്മിൽ ഒരു പൊരുത്തമുണ്ടാക്കുവാനും തീരുമാനിക്കുകയും അതിലേയ്ക്കു് 1385 കോടി രൂപാ നീക്കിവയ്ക്കുകയും ചെയ്തിരിക്കുന്നു. ഇതിൽ 900 കോടി റെയിൽവേകൾക്കും 266 കോടി റോഡു നന്നാക്കൽ, റോഡ്ട്രാൻസ്പോർട്ട്, പര്യടനസൌകര്യങ്ങൾ എന്നിവയ്ക്കും 100 കോടി കപ്പൽഗതാഗതം, തുറമുഖങ്ങൾ, വിളക്കുമാടങ്ങൾ, ആഭ്യന്തരജലഗതാഗതം എന്നിവയ്ക്കും, 43 കോടി സിവിൽ വിമാനഗതാഗതത്തിനും 76 കോടി പ്രക്ഷേപണം, വാർത്താവിതരണം എന്നിവയ്ക്കുമാണു വകകൊള്ളിച്ചിട്ടുള്ളതു്.

### റെയിൽവേകൾ

നമ്മുടെ റെയിൽവേകൾക്കു് 970 കോടി രൂപയുടെ മൂലധനമുണ്ടു്. ആകെ 35000 മൈൽ ദൈർഘ്യമാണു് ഇന്നാട്ടിലെ റെയിൽവേകൾക്കുള്ളതു്. രണ്ടാം പദ്ധതിക്കാലത്തു് ട്രെയിൻവഴിയായുള്ള ഗതാഗതവും സാമാനങ്ങളുടെ കയററിയിറക്കം വളരെയധികം വർദ്ധിക്കും. അതുകൊണ്ടു് റെയിൽവേകളുടെ വികസനക്കാര്യത്തിൽ പ്രത്യേകിച്ചും കേടുപാടുകൾ തീർക്കുക, കൂടുതൽ നവീകരിക്കുക എന്നീ ലക്ഷ്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുന്നതാണു്. രണ്ടാം പദ്ധതിയുടെ ഉൽപ്പാദനങ്ങളുടെ വെളിച്ചത്തിൽ നോക്കുമ്പോൾ സാധനങ്ങളുടെ കയററിയിറക്കു

ഗണ്യമായി വർദ്ധിക്കുന്നതാണ്. 1955-56ൽ ഇതു 12 കോടി ടണ്ണായിരുന്നതു് 1960-61ൽ 18·1 കോടി ടണ്ണായി വർദ്ധിക്കും. 5 വർഷക്കാലംകൊണ്ടു് യാത്രക്കാരുടെ സംഖ്യ 15 ശതമാനം വർദ്ധിക്കുമെന്നാണു കണക്കാക്കിയിട്ടുള്ളതു്. പുതുതായി 842 മൈൽ റെയിൽവേലൈൻ തുടങ്ങാൻ ഉദ്ദേശിക്കുന്നു. പഴകിപ്പോയ 8000 മൈൽ റെയിൽ പുതുക്കാനും 1607 മൈലിൽ ഡബ്ളിംഗ് ഏർപ്പെടുത്താനും 265 മൈൽ മീററർഗേജ് ബ്രോഡ്ഗേജാക്കാനും 826 മൈൽ വൈദ്യുതീകരിക്കാനും 1293 മൈലിൽ ഡീസൽശക്തിയുപയോഗിക്കാനും 2258 തീവണ്ടിയന്ത്രങ്ങളും 107247 വാഗണുകളും 4 വീലുള്ള ഓരോ വാഗൺ 11364 കോച്ചുകളും പുതുതായി വാങ്ങുവാനും വ്യവസ്ഥ ചെയ്തിട്ടുണ്ടു്. ഇതിൽ 1352 യന്ത്രങ്ങളും 23852 വാഗണുകളും 6447 കോച്ചുകളും പഴയവയ്ക്കു പകരമുപയോഗിക്കാനാണു്.

തീവണ്ടികളുടെ വർദ്ധനവിനൊപ്പിച്ചു് ഇപ്പോഴുള്ള വർക്ക്ഷാപ്പുകളും മററും പുതുക്കാനും വികസിപ്പിക്കാനും പുതുതായി 6 വർക്ക്ഷാപ്പുകളും ഒരു മീററർഗേജ് കോച്ചുനിർമ്മാണശാലയും കോച്ചുഫാക്ടറിക്കു വേണ്ടി ചില സാധനങ്ങൾ നിർമ്മിക്കാൻ പ്രത്യേകമൊരു വിഭാഗവും തുടങ്ങാനും പദ്ധതിയിൽ വ്യവസ്ഥ ചെയ്തിരിക്കുന്നു.

ചിത്തരഞ്ജൻ തീവണ്ടിയന്ത്രനിർമ്മാണശാലയുടേയും ടാററാ തീവണ്ടിയന്ത്രനിർമ്മാണശാലയുടേയും വികസനപരിപാടികൾ പൂർത്തിയാകുന്നതോടെ തീവണ്ടിയന്ത്രനിർമ്മാണം പ്രതിവർഷം 175-ൽനിന്നും 400 ആയി വർദ്ധിക്കും. തീവണ്ടികളുടേയും സ്റ്റോറുകളുടേയും കാര്യത്തിൽ സ്വയം പര്യാപ്തതയുണ്ടാക്കാനുള്ള പരിശ്രമങ്ങൾ രണ്ടാം പദ്ധതിക്കാലത്തു് തുടൻപോകുന്നതാണു്. കോച്ചുകളുടെ ഉൽപ്പാദനം പ്രതിവർഷം 1260-ൽനിന്നു 1800 ആയി വർദ്ധിപ്പിക്കും.

എല്ലാററിനുമുപരിയായി തീവണ്ടിയാത്രക്കാരുടെ, പ്രത്യേകിച്ചു് മൂന്നാംക്ലാസ്സ് യാത്രക്കാരുടെ സുഖസൌകര്യങ്ങൾക്കു് വേണ്ട ഏർപ്പാടുകൾ കൂടുതലായി ചെയ്യുന്നതാണു്.

## റോഡുകൾ

1950-51ൽ ഭാരതത്തിൽ മെററൽ ഇട്ട റോഡുകൾ 97000 മൈലും മെററലിടാത്ത റോഡുകൾ 143000 മൈലുമാണുണ്ടായിരുന്ന

ത്ത്. ഒന്നാം പദ്ധതിക്കാലത്ത് 10000 മൈൽകൂടി നല്ല നിരത്തുകളും 20000 മൈൽ സാധാരണവഴികളും പുതുതായി പണിതിട്ടുണ്ടെന്നു കണക്കാക്കപ്പെടുന്നു. അതിനും പുറമേ, 10000 മൈൽ റോഡിൽ മെററൽ ഇട്ടിട്ടുമുണ്ട്. രണ്ടാം പദ്ധതിക്കാലത്ത് കേന്ദ്രവും സംസ്ഥാനഗവർമ്മേൻറുകളും ചേർന്നു 246 കോടി രൂപാ റോഡുകൾക്കുവേണ്ടി ചിലവാക്കും. കേന്ദ്രറോഡ്ഫണ്ട് ഇതിനു പുറമേ 25 കോടി രൂപയും അനുവദിച്ചിട്ടുണ്ട്. ഈ പരിപാടികൾ നടപ്പാക്കുന്നതോടെ നാഗപ്പൂർ പദ്ധതി അനുസരിച്ചുള്ള റോഡുനിർമ്മാണലക്ഷ്യം നേടാൻ കഴിയുമെന്നു കരുതാം.

ഒന്നാം പദ്ധതിക്കാലത്തെ പരിപാടികളിൽ കുടിശ്ശിഖ കിടക്കുന്ന ചിലവ പൂർത്തിയാക്കുന്നതോടൊപ്പം ഇപ്പോൾ പരസ്പരബന്ധമില്ലാതെ കിടക്കുന്ന റോഡുകൾ തമ്മിൽ സംഘടിപ്പിക്കാൻ 600 മൈൽ റോഡ് പുതുതായി പണിയുന്നതും 60 വലിയ പാലങ്ങൾ പണിചെയ്യുന്നതും 1800 മൈൽ റോഡ് നന്നാക്കിയെടുക്കുന്നതും ഇപ്പോഴുള്ളതിൽ 3000 മൈൽ റോഡിൻെറ വീതി കൂട്ടുന്നതുമാണ്. ദേശീയപൊതുനിരത്തു പരിപാടിയിൽ ഉൾപ്പെടുത്തി നടപ്പാക്കുന്ന മുൻപറഞ്ഞ പണികൾക്കു പുറമേ, ഒന്നാം പദ്ധതിക്കാലത്തു തുടങ്ങിവച്ച ചില പ്രധാനപ്പെട്ട റോഡുപണികൾ പൂർത്തിയാക്കുന്നതും സംസ്ഥാനങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്നവയും സാമ്പത്തികപ്രാധാന്യമുള്ളവയുമായ ചില റോഡുകൾ പണിയുന്നതു സംബന്ധിച്ച് പ്രത്യേകപരിപാടി തുടർന്നുപോകുന്നതുമാണ്.

സംസ്ഥാനങ്ങളിലെ റോഡുവികസനപരിപാടിയനുസരിച്ച് രണ്ടാം പദ്ധതിക്കാലത്ത് 18000 മൈൽ നിരപ്പുറോഡുകൾകൂടി പണിയും. സംസ്ഥാനങ്ങളിൽ ദേശസാൽക്കരിക്കപ്പെട്ട റോഡുട്രാൻസ്പോർട്ടുപരിപാടികൾക്കുവേണ്ടി പതിമൂന്നരക്കോടി രൂപാ പദ്ധതിയിൽ വകകൊള്ളിച്ചിരിക്കുന്നുവെന്നുള്ളതു് പ്രധാനപ്പെട്ട ഒരു വസ്തുതയാണ്. ഇതിലേയ്ക്ക് റെയിൽവേകളിൽനിന്നും 10 കോടി രൂപാ നൽകാനും വ്യവസ്ഥ ചെയ്തിട്ടുണ്ട്. ഡെൽഹി ട്രാൻസ്പോർട്ടുസർവ്വീസിന് 3 കോടി രൂപയും അനുവദിച്ചിരിക്കുന്നു.

റോഡുട്രാൻസ്പോർട്ടിലെ ഒരു പ്രധാനപ്രശ്നം അതു മിക്കവാറും സ്വകാര്യഉടമകളുടെ കൈവശം അമർന്നിരിക്കുന്നുവെന്നുള്ളതാണ്.

സാധനങ്ങൾ കയററി അയയ്ക്കുന്നതു് മുഴുവൻതന്നെയും യാത്രാവണ്ടിക ളുടെ മുക്കാൽഭാഗവും സ്വകാര്യഉടമകൾ കൈവശം വച്ചിരിക്കുന്നു. രണ്ടാം പദ്ധതിക്കാലത്തു് സാധനങ്ങളുടെ ട്രാൻസ്പോർട്ടു് ഗവർമ്മേൻറു് ഏറെറടുത്തു നടത്താൻ പാടില്ലെന്നും ജനസഞ്ചാരത്തിനുവേണ്ടിയുള്ള ട്രാൻസ്പോർട്ടുതന്നെ ദേശസാൽക്കരിക്കുന്നതു് അനുയോജ്യമായ രീതി യിൽ പല ഘട്ടങ്ങളായി മാത്രമെ പാടുള്ളുവെന്നും ആസൂത്രണക്കമ്മീ ഷൻ നിർദ്ദേശിച്ചിരിക്കുന്നു. റോഡ് ട്രാൻസ്പോട്ടു് വികസിപ്പിക്കാൻ വേണ്ടി സ്വകാര്യഉടമകൾക്കു് പ്രവർത്തനാനുമതി നൽകുമ്പോഴത്തെ വ്യവ സ്ഥകൾ കൂടുതലായി ഉദാരമാക്കുവാനും വാഹനങ്ങൾക്കു് ഇരട്ടനികുതി ചുമത്താതിരിക്കുവാനും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ടു്.

## പര്യടനസൌകര്യം

സഞ്ചാരികൾക്കു് താമസസ്ഥലം, ട്രാൻസ്പോർട്ടു്, വിനോദത്തിനു വേണ്ട ഏർപ്പാടുകൾ എന്നിവ പ്രധാന സഞ്ചാരകേന്ദ്രങ്ങളിൽ ഏർപ്പെടു ത്തിക്കൊടുക്കുന്നതിനുവേണ്ടി പദ്ധതിയിൽ വേണ്ട പരിപാടികൾ നിർദ്ദേശിച്ചിരിക്കുന്നു.

## കപ്പൽഗതാഗതം

കപ്പൽനിർമ്മാണത്തെ സംബന്ധിച്ചിടത്തോളം ഒന്നാം പദ്ധതി യിൽ ഉന്നയിച്ചിരുന്ന ലക്ഷ്യം ഏതാണ്ടു് നേടിയിട്ടുണ്ടെന്നു കാണാം. പുതുതായുണ്ടാക്കിയ കപ്പൽ കടലിലിറക്കാൻ കുറേക്കൂടി താമസം നേരി ട്ടേക്കും. രണ്ടാം പദ്ധതിക്കാലത്തു് നീക്കം ചെയ്യപ്പെടേണ്ട ചില കപ്പ ലുകൾ മാററിക്കളഞ്ഞശേഷം 3 ലക്ഷം ജി. ആർ. ടി. കൂടി കൂട്ടാനുദ്ദേശി ക്കുന്നു. കപ്പൽഗതാഗതത്തിന് രണ്ടാം പദ്ധതിയിൽ നീക്കിവച്ചിട്ടു ള്ള തുകയിൽ 20 കോടി രൂപാ ഈസ്റ്റേൺ ഷിപ്പിംഗ് കോർപ്പറേഷനി ലും പുതുതായി രൂപീകരിക്കുന്ന മറെറാരു കോർപ്പറേഷനിലും നിക്ഷേ പിക്കുന്നതാണു്. ബാക്കിയുള്ള തുക സ്വകാര്യഷിപ്പിംഗ് കമ്പനികളു ടെ വികസനപരിപാടികളെ സഹായിക്കാൻവേണ്ടി വിനിയോഗിക്കും. തീരദേശവ്യാപാരം പൂർണ്ണമായും വിദേശവ്യാപാരത്തിൻെറ ഒരു വലിയ പങ്കും ഏറെറടുത്തു നടത്താൻ നമ്മുടെ കപ്പലുകൾക്കു് കഴിയണമെന്ന താണു ലക്ഷ്യം.

## തുറമുഖങ്ങൾ

ഒന്നാം പദ്ധതിയിൽ തുടങ്ങിവച്ച പരിപാടികൾ പൂർത്തിയാക്കുകയെന്നതും രാജ്യത്തിൻെറ സാമ്പത്തികവ്യാവസായികവികസനത്തിന്നൊപ്പിച്ച് വളർന്നുവരുന്ന ആവശ്യങ്ങൾ നിർവ്വഹിക്കത്തക്കവിധം തുറമുഖങ്ങൾ ആധുനികരീതിയിൽ സജ്ജമാക്കുകയെന്നതുമാണു ഇക്കാര്യത്തിൽ രണ്ടാം പദ്ധതിയുടെ പൊതുലക്ഷ്യം. ഇതിനു 40 കോടിരൂപാ നീക്കിവച്ചിട്ടുണ്ട്. തീരസംസ്ഥാനങ്ങളിൽ ചെറുതുറമുഖങ്ങൾ വികസിപ്പിക്കുന്നതിനും പരദ്വീപ്, മംഗലാപുരം, മൽപ്പേ എന്നിവിടങ്ങളിൽ എല്ലാ കാലാവസ്ഥയിലും ഉപയോഗിക്കാവുന്ന തുറമുഖങ്ങൾ നിർമ്മിക്കുന്നതിനെപ്പററി അന്വേഷണങ്ങൾ നടത്താനും മററുമായി പദ്ധതിയിൽ 5 കോടി രൂപാ കൊള്ളിച്ചിരിക്കുന്നു. ഒട്ടധികം വിളക്കുമാടങ്ങൾ സ്ഥാപിക്കാനും ഇപ്പോഴുള്ളവ ആധുനികരീതിയിൽ പുതുക്കുവാനും പദ്ധതിയിൽ വക കൊള്ളിച്ചിട്ടുണ്ട്.

## ആഭ്യന്തരജലഗതാഗതം

ആഭ്യന്തരജലഗതാഗതവികസനത്തിനു പദ്ധതിയിൽ 3 കോടി രൂപയാണു വകകൊള്ളിച്ചിട്ടുള്ളത്. ഇതിൽ ബക്കിങ്ങാംതോട് വികസിപ്പിക്കുന്നതിനുള്ള 115 ലക്ഷം രൂപയും പശ്ചിമതീരത്തോടുകൾക്കായുള്ള 43 ലക്ഷം രൂപയുമുൾപ്പെടുന്നു. ബാക്കിയുള്ളതും ഗംഗാ-ബ്രഹ്മപുത്രാബോർഡിനു സംസ്ഥാനഗവർമ്മെൻറുകളിൽനിന്നു ലഭിക്കുന്ന നികുതിവരുമാനവും ആ ബോർഡു നടപ്പാക്കുന്ന പദ്ധതികൾക്കുവേണ്ടി ചിലവാക്കാൻ വിട്ടുകൊടുക്കും.

## സിവിൽവിമാനഗതാഗതം

രണ്ടാം പദ്ധതിയിൽ സിവിൾവിമാനഗതാഗതപരിപാടികൾക്കായി പന്ത്രണ്ടരക്കോടിരൂപയും 1953-ൽ ആരംഭിച്ച കോർപ്പറേഷനുകളുടെ പ്രവർത്തനത്തിനുവേണ്ടി മുപ്പതരക്കോടി രൂപയും അനുവദിച്ചിരിക്കുന്നു. രണ്ടാം പദ്ധതിക്കാലത്തു് പുതുതായി 8 വിമാനത്താവളങ്ങളും ഗ്ലൈഡർവിമാനത്താവളങ്ങളും പണിയാനാണുദ്ദേശിക്കുന്നതു്. വിമാനത്താവളങ്ങളിൽ റൺവേ തുടങ്ങിയവയും ടെലികമ്മ്യൂണിക്കേഷൻ സൌകര്യങ്ങളും പുതിയ പല ഉപകരണങ്ങളും ഉണ്ടാക്കുവാനുദ്ദേശിക്കപ്പെട്ടിട്ടു

ണ്ട്. വിമാനഗതാഗതകോർപ്പറേഷനുകളെസംബന്ധിച്ചിടത്തോളം കൂടുതൽ വിമാനങ്ങൾ വാങ്ങുക, അവയുടെ പ്രവർത്തനസൌകര്യങ്ങൾ വർദ്ധിപ്പിക്കുക എന്നു തുടങ്ങി പല പരിപാടികളും പദ്ധതിയിൽ അംഗീകരിച്ചിരിക്കുന്നു.

## വാർത്താവിതരണം

വാർത്താവിതരണവികസനപരിപാടികളുടെ കൂട്ടത്തിൽ 20000 തപാലാഫീസ്സുകളും 1400 കമ്പിയാഫീസ്സുകളും 1200 പബ്ളിക്ക് കാൾ ആഫീസ്സുകളും ആരംഭിക്കുവാനും 180000 ടെലിഫോണുകൾകൂടി സ്ഥാപിക്കുവാനുമുള്ള പരിപാടികൾകൂടി ഉൾപ്പെടുന്നു. ട്രങ്ക് ടെലിഫോണുകളുടെ സ്ഥാപനം വികസിപ്പിക്കുന്നതിന് വലിയൊരു സംഖ്യ നീക്കിവച്ചിട്ടുണ്ട്. ബോംബെ-ഡെൽഹി-കൽക്കട്ട, ഡെൽഹി-അമൃതസർ, അംബാല-സിംല, താനാ പൂനാ ട്രങ്കുറൂട്ടുകളിൽ ഭൂഗർഭകേബിളുകൾ ഇടുവാനും പദ്ധതിയിൽ നിർദ്ദേശിച്ചിരിക്കുന്നു.

## പ്രക്ഷേപണം

ഒന്നാം പദ്ധതിയിലെ പ്രക്ഷേപണപരിപാടികൾ സംബന്ധിച്ച ലക്ഷ്യം ഏതാണ്ട് നേടിക്കഴിഞ്ഞിട്ടുണ്ടെന്നു പറയാം. എല്ലാ ഭാഷാപ്രദേശങ്ങളിലും കുറഞ്ഞതു് ഓരോ പ്രസരണകേന്ദ്രം വീതം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. രാജ്യത്തിൻെറ മിക്ക ഭാഗങ്ങളിലും പ്രക്ഷേപണം കേൾക്കത്തക്കവിധം വേണ്ടത്ര സൌകര്യങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്.

രണ്ടാം പദ്ധതിയുടെ ലക്ഷ്യം ഇപ്പോൾ ഓരോ ഭാഷാപ്രദേശത്തുമുള്ള സൌകര്യങ്ങൾ ഏററവുമധികം സ്ഥലത്തേയ്ക്കു വ്യാപിപ്പിക്കുകയെന്നതാണ്. ചില പ്രദേശങ്ങളിൽ ഷോർട്ട്‌വേവ് പ്രസരണികൾ സ്ഥാപിക്കപ്പെടും. ദേശീയപ്രക്ഷേപണപരിപാടികളിൽ ജനങ്ങൾ കൂടുതൽ താൽപ്പര്യം പ്രകടിപ്പിക്കുന്നതുകൊണ്ട് അതു് എല്ലാ പ്രദേശങ്ങളിലും കേൾക്കാൻ തക്കവിധത്തിൽ പ്രക്ഷേപണം ചെയ്യുന്നതിന് ഡെൽഹിയിൽ ഒരു 100 കിലോവാട്ട് ഷോർട്ടുവേവ് പ്രസരണിയും 100 കിലോവാട്ട് മിഡ്‌വേവ് പ്രസരണിയും സ്ഥാപിക്കാനുദ്ദേശിക്കുന്നു. കൽക്കത്ത, ബോംബെ, മദ്രാസ് എന്നിവിടങ്ങളിൽനിന്നുമുള്ള പ്രക്ഷേപണങ്ങൾ 50 കിലോവാട്ട് ഷോർട്ടുവേവ് പ്രസരണികൾവഴി രാജ്യത്തിൻെറ എല്ലാ ഭാഗങ്ങളിലും എത്തിക്കുന്നതാണ്. വിദേശത്തേ

യ്ക്കുള്ള പ്രക്ഷേപണം കൂടുതൽ കാര്യക്ഷമമാക്കുന്നതിനായി ഡെൽഹിയിൽ രണ്ടു് 100 കിലോവാട്ട് ഷോർട്ടുവേവ് പ്രസരണികളും സ്ഥാപിക്കപ്പെടും.

ടെലിവിഷൻെറ കാര്യത്തിൽ ഒരു പ്രാരംഭമിടുവാനുദ്ദേശിക്കുന്നുണ്ടു്. ഗ്രാമങ്ങളിൽ പ്രക്ഷേപണം കൂടുതൽ പ്രയോജനപ്പെടുത്തുന്നതിനുവേണ്ടി ആയിരമോ അതിലധികമോ ജനസംഖ്യയുള്ള എല്ലാ സ്ഥലങ്ങളിലും റേഡിയോകൾ സ്ഥാപിക്കാനുദ്ദേശിക്കുന്നു.

## അദ്ധ്യായം 11

# ചിലവുകൾ

രണ്ടാം പഞ്ചവൽസരപദ്ധതിക്കാലത്തു് വിദ്യാഭ്യാസ വികസനത്തിനു 307 കോടി രൂപാ അനുവദിച്ചിട്ടുണ്ടു്. ഒന്നാംപദ്ധതിക്കാലത്തും രണ്ടാം പദ്ധതിക്കാലത്തും വിവിധ വിദ്യാഭ്യാസരംഗങ്ങളിലെ ചിലവിനത്തിനു തുക കണക്കാക്കിയതെങ്ങിനെയെന്നു താഴെക്കാണുന്ന പട്ടികയിൽനിന്നു മനസ്സിലാക്കാം.

(രൂപാ കോടി)

| | ഒന്നാം പദ്ധതി | രണ്ടാം പദ്ധതി |
|---|---|---|
| പ്രാഥമികവിദ്യാഭ്യാസം | 93 | 89 |
| സെക്കണ്ടറിവിദ്യാഭ്യാസം | 22 | 51 |
| സർവ്വകലാശാലാവിദ്യാഭ്യാസം | 15 | 57 |
| സാങ്കേതികവും തൊഴിൽപരവുമായ വിദ്യാഭ്യാസം | 23 | 48 |
| സാമൂഹ്യവിദ്യാഭ്യാസം | 5 | 5 |
| ഭരണപരവും മററുപലവകകളും | 11 | 57 |
| | 169 | 307 |

## പ്രാഥമികവിദ്യാഭ്യാസം

1960-61 അവസാനത്തോടുകൂടി 6 നും 11 നു മിടക്കു പ്രായമുള്ള കുട്ടികളിൽ 63 ശതമാനത്തിനും 11നും 14 നു മിടക്കു പ്രായമുള്ള കുട്ടികളിൽ 23 ശതമാനത്തിനും വിദ്യാഭ്യാസസൗകര്യങ്ങരം ലഭിക്കുമെന്നു കണക്കാക്കപ്പെടുന്നു. പുതുതായി53000 പ്രാഥമിക ജൂനിയർ വിദ്യാലയങ്ങളും 3500 മിഡിൽ സീനിയർ വിദ്യാലയങ്ങളും ആരംഭിക്കുന്നതാണ് ഇതിൽ 28400 സ്കൂളുകരം അടിസ്ഥാനവിദ്യാലയങ്ങളായിരിക്കും.

## സെക്കണ്ടറി വിദ്യാഭ്യാസം

സെക്കണ്ടറി വിദ്യാഭ്യാസക്കമ്മീഷൻ നിർദ്ദേശിച്ച രൂപത്തിൽ ഉള്ള പുനസംഘടനാപ്രവത്തനങ്ങരം രണ്ടാം പദ്ധതിക്കാലത്തും തുടന്നു പോകും. വിദ്യാത്ഥികളുടെ വിവിധങ്ങളായ അഭിരുചികരംക്കനുസരിച്ച് അവക്കു പരിശീലനം നൽകുന്നതിനുവേണ്ടി കൂടുതൽ വിവിധോദ്ദേശവിദ്യാലയങ്ങരം സ്ഥാപിക്കും. 1955-56 ൽ ഇത്തരം 250 വിദ്യാലയങ്ങരം ഉണ്ടായിരുന്നതു് 1960-61 ൽ 1186 ആയി വർദ്ധിപ്പിക്കാനാണുദ്ദേശം. അതിനുപുറമേ 1200 ഹൈസ്കൂളുകരം ഹയർസെക്കണ്ടറി സ്ക്കൂളുകളായി മാററും ഇപ്പോരം സെക്കണ്ടറിസ്കൂളുകളിൽ 23 ലക്ഷം വിദ്യാത്ഥികളാണ് പഠിച്ചുവരുന്നതു്. 1960-61 അവസാനത്തോടുകൂടി ഇതു് 31 ലക്ഷമായി വർദ്ധിക്കും.

## കാർഷികവിദ്യാഭ്യാസം

ഗ്രാമപ്രദേശങ്ങളിൽ കാർഷിക വിദ്യാഭ്യാസത്തിനു കൂടുതൽ പ്രാധാന്യം നൽകാനുദ്ദേശിച്ചിട്ടുണ്ട്. ഗ്രാമപ്രദേശങ്ങളിലെ 200 സെക്കണ്ടറിസ്കൂളുകളിൽകൂടി കാർഷികപരിശീലനം ഉരംപ്പെടുത്താനുദ്ദേശിക്കുന്നു. സെക്കണ്ടറി വിദ്യാഭ്യാസം കഴിഞ്ഞു് പുറത്തു വരുന്നവക്ക് എന്തെങ്കിലും തൊഴിലിൽ പ്രവേശിക്കുന്നതിനും സ്വന്തമായിത്തന്നെ ചെറിയ തൊഴിലുകരം ആരംഭിക്കുന്നതിനും സാധിക്കുമാറ് 90 ജൂനിയർ സാങ്കേതികവിദ്യാലയങ്ങരം സ്ഥാപിച്ചു് പരിശീലനം നൽകാനുദ്ദേശിക്കുന്നുണ്ട്.

## സർവ്വകലാശാലാവിദ്യാഭ്യാസം

സർവ്വകലാശാലാവിദ്യാഭ്യാസത്തിനുവേണ്ടി 57 കോടി രൂപാ ചിലവാക്കാനാണു രണ്ടാം പദ്ധതിയിൽ നിർദ്ദേശിച്ചിട്ടുള്ളതു്. സർവ്വക

ലാശാലാവിദ്യാഭ്യാസത്തിന്റെ നിലവാരമുയർത്താനും സാങ്കേതികവും തൊഴിൽപരവുമായ പരിശീലനങ്ങൾക്ക് കൂടുതൽ സൗകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുവാനും വേണ്ട പരിപാടികൾ പദ്ധതിയിൽ നിർദ്ദേശിച്ചിരിക്കുന്നു.

## സാങ്കേതികവിദ്യാഭ്യാസം

ഖരക്പൂറിലെ ഇന്ത്യൻ ഇൻസ്റ്റിട്ട്യൂട്ട് ആഫ് ടെക്നോളജി, ഡൽഹിയിലെ പോളി ടെക്നിക്കും വികസിപ്പിക്കുന്നതിനു പുറമേ പടിഞ്ഞാറും വടക്കും തെക്കും മേഖലകളിൽ 3 ഉന്നതസാങ്കേതികവിദ്യാലയങ്ങൾ കൂടി സ്ഥാപിക്കുന്നതാണ്. വ്യവസായസ്ഥാപനങ്ങളുമായി സഹകരിച്ച് ഫോർമാൻമാരെ പരിശീലിപ്പിക്കാനുള്ള ഒരു പദ്ധതിയും നടപ്പിൽ വരുത്തും. സാങ്കേതിക വിദ്യാഭ്യാസത്തിന്റെ നിലവാരം ഉയർത്തുന്നതിനുവേണ്ടി അദ്ധ്യാപകർക്ക് ഇടക്കാലപരിശീലനങ്ങൾ നൽകാനും വ്യവസ്ഥ ചെയ്തിരിക്കുന്നു. പ്രിൻറിംഗ് ടെക്നോളജി പഠിപ്പിക്കാൻ ഒരു കേന്ദ്രസ്ഥാപനം തുടങ്ങുന്നതാണ്. ധൻബാദിലെ ഇന്ത്യൻ സ്കൂൾ ഓഫ് മൈൻസ് ആൻറ് അപ്ലൈഡ് ജിയോളജി എന്ന സ്ഥാപനം വികസിപ്പിച്ച് ഖനന എഞ്ചിനീയറിംഗിലും അതിനോടനുബന്ധിച്ച മററു കാര്യങ്ങളിലും പരിശീലനങ്ങൾ നല്കാൻ കൂടുതൽ സൗകര്യങ്ങൾ ഉണ്ടാക്കും. 1955-56 ൽ എഞ്ചിനീയറിംഗിൽ ഡിഗ്രിയും ഡിപ്ലോമായും കൊടുക്കുന്ന സ്ഥാപനങ്ങൾ യഥാക്രമം 45,ം 83,ം ഉണ്ടായിരുന്നത് 1960-61 ൽ 54,ം 104,ം ആയി വർദ്ധിപ്പിക്കും.

## സാമൂഹ്യവിദ്യാഭ്യാസം

സാമ്പത്തിക സാമൂഹ്യപുരോഗതിയിൽ സാമൂഹ്യവിദ്യാഭ്യാസത്തിന് പരമ പ്രധാനമായൊരു പങ്കുണ്ട്. സാമൂഹ്യവിദ്യാഭ്യാസ കേന്ദ്രങ്ങൾ സ്ഥാപിക്കാനും സാമൂഹ്യവിദ്യാഭ്യാസ പ്രവർത്തകർക്കും സംഘാടകർക്കും പരിശീലനം നൽകാനും, സാധാരണക്കാർക്കുപകരിക്കുന്ന പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാനും ജനതാ കാളേജുകളും വായനശാലകളും അടിസ്ഥാനവിദ്യാഭ്യാസകേന്ദ്രങ്ങളും ആരംഭിക്കാനും രണ്ടാം പദ്ധതിയിൽ വ്യവസ്ഥ ചെയ്തിരിക്കുന്നു.

ഉപരിപഠനത്തിനുള്ള 10 പ്രധാന ഗ്രാമീണ വിദ്യാലയങ്ങഠം വികസിപ്പിക്കാനുദ്ദേശിച്ചിട്ടുണ്ട്. കൂടുതൽ സ്കോളർ ഷിപ്പുകഠം നൽകാനും വ്യവസ്ഥ ചെയ്തിരിക്കുന്നു. ഹിന്ദിയുടേയും പ്രാദേശികഭാഷകളുടേയും പ്രോത്സാഹനത്തിനാവശ്യമായ നടപടികഠം കൈക്കൊള്ളും. കലകഠം, പുരാതത്വഗവേഷണം, നരവംശശാസ്ത്രം എന്നീ ശാഖകഠംക്കും വേണ്ട പ്രോത്സാഹനം നൽകുന്നതാണ്.

അദ്ധ്യാപക്കു കൂടുതൽ പരിശീലനസൗകര്യങ്ങഠം നൽകാനും അവരുടെ ശമ്പളത്തോതുയത്താനും വേണ്ട വ്യവസ്ഥകഠം പദ്ധതിയിൽ ഉഠംക്കൊള്ളിച്ചിരിക്കുന്നു. പ്രാഥമികവിദ്യാലയങ്ങളിലെ അദ്ധ്യാപക്ക് ശമ്പളത്തോതുയത്തികൊടുക്കുന്നതു മൂലമുണ്ടാകുന്ന അധികച്ചിലവിൽ പകുതിവരെ കേന്ദ്രഗവർമ്മെണ്ടിൽനിന്നു തന്നെ വഹിക്കുന്നതായിരിക്കും.

## ശാസ്ത്രീയ,സാങ്കേതികഗവേഷണങ്ങഠം

ഒന്നാം പദ്ധതിയിൽ ദേശീയ പരീക്ഷണശാലകളും ഗവേഷണകേന്ദ്രങ്ങളും സ്ഥാപിക്കുന്നകാര്യത്തിലാണല്ലോ പ്രത്യേകിച്ചും ശ്രദ്ധിച്ചിരുന്നതു്. ഇപ്പോഴുള്ള സൗകര്യങ്ങഠം വികസിപ്പിക്കുക, ദേശീയ പരീക്ഷണശാലകളിലെ പ്രവത്തകരുടെയും സർവ്വകലാശാലകളിലേയും മററു സ്ഥാപനങ്ങളിലെയും ഗവേഷകരുടെയും പ്രവത്തനങ്ങഠം തമ്മിൽ പൊരുത്തപ്പെടുത്തി രാഷ്ട്രപുരോഗതിക്കു പ്രയോജനപ്പെടുത്തുകയെന്നതാണ് രണ്ടാം പദ്ധതിയിലെ ലക്ഷ്യം. ഇതിൽ ആസൂത്രണക്കമ്മീഷനെ സഹായിക്കാൻ ഒരു ശാസ്ത്രജ്ഞസമിതി രൂപീകരിച്ചിട്ടുണ്ട്.

ശാസ്ത്രീയ വ്യാവസായിക ഗവേഷണ കൗൺസിലിൻെറ വികസനപരിപാടികഠംക്കുവേണ്ടി പദ്ധതിയിൽ 20 കോടി രൂപാ വകകൊള്ളിച്ചിരിക്കുന്നു. കൗൺസിലിൻെറ സാധാരണ പ്രവത്തനങ്ങഠംക്കനുവദിച്ചിട്ടുള്ള തുകയ്ക്കു പുറമെയാണിതു്. കാററിൻെറ ശക്തി പ്രയോജനപ്പെടുത്തുന്നതിനെ കുറിച്ചും ഭാരതീയ ഔഷധികളെ കുറിച്ചും ഗവേഷണം നടത്തുന്നതിനു ചില സ്ഥാപനങ്ങളും തുടങ്ങാൻ ഉദ്ദേശിയ്ക്കുന്നുണ്ട്. ഇരുമ്പു തകിടുരുക്കുന്നതിനു കോക്കിംഗ് കൽക്കരിയാണ് ഇപ്പോഠം ഉപയോഗിച്ചു വരുന്നതു്. അതിനുപകരം മററു കല്ക്കരിതന്നെ ഉപയോഗിക്കുന്നതുസംബന്ധിച്ച അന്വേഷണങ്ങഠം നടത്താനും ഉദ്ദേശിക്കു

ന്നു. ശാസ്ത്രീയവും സാങ്കേതികവുമായ പല വിഷയങ്ങളിലും ഗവേഷണങ്ങൾ നടത്താൻ വേണ്ട പരിപാടികൾ രൂപീകരിക്കപ്പെട്ടിരിക്കുന്നു.

അണുശക്തി ഡിപ്പാർട്ടുമെൻറിൻെറ പ്രവർത്തനത്തിനും, സർവ്വകലാശാലകളിലും മററു ഗവേഷണ സ്ഥാപനങ്ങളിലും ശാസ്ത്രീയ സാങ്കേതിക ഗവേഷണങ്ങൾ നടത്തുന്നതിനും മററുമായി ആവശ്യമുള്ള തുക പദ്ധതിയിൽ കൊള്ളിച്ചിട്ടുണ്ട്.

ശാസ്ത്രവിജ്ഞാനവിതരണത്തിൽ ഏർപ്പെട്ടിട്ടുള്ള ഇന്ത്യൻ സയൻസ് കോൺഗ്രസ് അസോസിയേഷൻ നാഷനൽ ഇൻസ്റ്റിട്ട്യൂട്ട് ആഫ് സയൻസസ് എന്നീ സംഘടനകളുടെ പ്രവത്തനങ്ങൾ വികസിപ്പിക്കുന്നതിനാവശ്യമായ സഹായധനം നൽകുന്നതായിരിക്കും.

കൃഷി, ആരോഗ്യം, ശുചീകരണം, അതുപോലുള്ള മററുപരിപാടികൾ എന്നിവ കൂടുതൽ പ്രയോജനപ്പെടുത്താൻ ഗ്രാമീണരെ സഹായിക്കുന്നതിനുവേണ്ടി അവരിൽ ശാസ്ത്രബോധം വളത്താനുപകരിക്കുന്ന ആറോളം "വിജ്ഞാനമന്ദിരങ്ങൾ" സ്ഥാപിക്കാനുദ്ദേശമുണ്ട്.

അളവും തൂക്കവും ഏകീകരിക്കുന്നതിൻെറ ആദ്യത്തെ പടിയായി രണ്ടാം പദ്ധതിക്കാലത്തു് ദശാംശനാണയസമ്പ്രദായം നടപ്പിൽ വരുത്തും.

## അദ്ധ്യായം 12

# സാമൂഹ്യസേവനങ്ങൾ

സാമ്പത്തികപുരോഗതി കൈവരുത്തുന്നതിൽ സാമൂഹ്യസേവനങ്ങൾക്ക് പ്രത്യേകിച്ചൊരു പ്രേരണാശക്തി ചെലുത്താൻ കഴിയും. രണ്ടാം പദ്ധതിയിൽ വിദ്യാഭ്യാസശാഖ ഒഴിച്ചുള്ള ഈ വിഭാഗത്തിലേയ്ക്കു് 635 കോടി രൂപയാണ് നീക്കിവച്ചിട്ടുള്ളതു്. ഒന്നാം പദ്ധതി

യിൽ ചിലവാക്കിയതിന്റെ ഇരട്ടിയാണിതു്. ഈ തുകതന്നെ തികച്ചും മതിയാകാതെയാണിരിക്കുന്നതും. എന്നാൽ ഗവമ്മേൻറിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന ഇത്തരം പ്രവത്തനങ്ങൾക്കു പുറമെ പൊതുജനങ്ങളുടെ സംഘടിതസംരംഭങ്ങൾ ധാരാളമായുണ്ടാകുമെന്നു പ്രതീക്ഷിക്കാം.

## ആരോഗ്യം

ആരോഗ്യപരിപാടികളെ സംബന്ധിച്ചിടത്തോളം രണ്ടാം പദ്ധതിയിലെ പൊതുനയം ഇപ്പോഴുള്ള ചികിത്സാസൌകര്യങ്ങൾ എല്ലാവക്കും പ്രയോജനപ്പെടത്തക്കവിധം വികസിപ്പിക്കുകയെന്നതും ദേശീയ ആരോഗ്യനിലവാരം ഉയത്തുക എന്നതുമാണു്. ഒന്നാം പദ്ധതിയിൽ 140 കോടി രൂപയാണു് ആരോഗ്യപരിപാടികൾക്കു നീക്കിവച്ചിരുന്നതു്. രണ്ടാം പദ്ധതിയിൽ ഇതു 274 കോടി രൂപാ ആക്കി വർദ്ധിപ്പിച്ചിരിക്കുന്നു. ഇതിൽ 43 കോടി ആശുപത്രിസൌകര്യങ്ങൾ വർദ്ധിപ്പിക്കുന്നതിനുപയോഗിക്കും. ആശുപത്രികൾ, കിടക്കകൾ (കിടത്തി ചികിത്സിക്കാനുള്ള സൌകര്യം) എന്നിവ 1960-61 ആകുമ്പോഴേയ്ക്കും എത്രമാത്രം വർദ്ധിക്കും എന്നുള്ളതു് താഴെക്കൊടുക്കുന്ന പട്ടികയിൽ നിന്നു് മനസ്സിലാക്കാം.

| | 1951 | 1955-56 | 1951-ലെക്കാൾ വർദ്ധിച്ചതു് ശതമാനക്കണക്കിൽ | 1960-61 | 1955-56ലെക്കാൾ വർദ്ധിക്കുന്നതു് ശതമാനക്കണക്കിൽ |
|---|---|---|---|---|---|
| ചികിത്സാലയങ്ങളുടെ എണ്ണം | 8600 | 10000 | 16 | 12600 | 26 |
| കിടക്കകളുടെ എണ്ണം | 113000 | 125000 | 10 | 155000 | 24 |

ഗ്രാമപ്രദേശങ്ങളിൽ രോഗനിരോധനത്തിനും ചികിത്സയ്ക്കും വേണ്ട പരിപാടികൾ നടപ്പാക്കുന്നതിൽ പ്രത്യേകം ശ്രദ്ധിക്കും. ഇതിലേയ്ക്കു് നീക്കിവച്ചിട്ടുള്ളതു് 23 കോടി രൂപായാണു്. വികസന ബ്ളോക്കുകളിൽ 300 ആരോഗ്യരക്ഷാകേന്ദ്രങ്ങൾ തുറക്കാൻ ഈ തുക വിനിയോഗിക്കും.

ചികിത്സാപ്രവർത്തനങ്ങളിൽ ഏർപ്പെടുന്നവരുടെ പരിശീലനസൌകര്യങ്ങൾ വർദ്ധിപ്പിക്കുന്നതാണ്. 1951-52ൽ ആകെ 30 മെഡിക്കൽ കാളേജുകളാണുണ്ടായിരുന്നതു്. 1955-56ൽ ഇതു 42 ആയി വർദ്ധിക്കും. രണ്ടാം പദ്ധതിക്കാലത്തു് വളരെയേറെ ഡാക്ടറന്മാരുടെ സേവനങ്ങൾ പ്രയോജനപ്പെടുത്താനുദ്ദേശിക്കുന്നതുകൊണ്ടു് ഇനിയും കൂടുതൽ പരിശീലനസൌകര്യങ്ങൾ ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. കൂടുതൽ മെഡിക്കൽ കാളേജുകൾ തുടങ്ങാനും ഇപ്പോഴുള്ള കാളേജുകൾ വികസിപ്പിക്കാനും ഉദ്ദേശിക്കുന്നുണ്ടു്. ഇതിലേയ്ക്കു് 26·5 കോടി രൂപാ നീക്കിവച്ചിരിക്കുന്നു. പ്രാഥമികചികിത്സാസൌകര്യങ്ങൾ തന്നെ പൊതുജനങ്ങൾക്കു് ലഭിക്കാറാകണമെങ്കിൽ താഴെ പറയുന്ന നിലയ്ക്കു് പ്രവർത്തകരുടെ സംഖ്യ വർദ്ധിക്കണം.

| | 1950-51 | 1955-56 | 1960-61 | ആവശ്യമുള്ളതു്. |
|---|---|---|---|---|
| ഡാക്ടറന്മാർ | 59,000 | 70,000 | 82,000 | 90,000 |
| നഴ്സുകൾ (ആക്സിലിയറി നഴ്സുകൾ, മിഡ്വൈഫുകൾ ഉൾപ്പെടെ) | 17,000 | 22,000 | 31,000 | 80,000 |
| മിഡ്വൈഫുകൾ | 18,000 | 26,000 | 32,000 | 80,000 |
| ഹെൽത്തുവിസിററർ | 600 | 800 | 2,500 | 20,000 |
| നഴ്സുമാർ, ധാത്രികൾ | 4,000 | 6,000 | 41,000 | 80,000 |
| ഹെൽത്തു് അസിസ്റ്റൻറ്, സാനിട്ടറി ഇൻസ്പെക്ടറന്മാർ | 3,500 | 4,000 | 7,000 | 2,0000 |

ഡാക്ടറന്മാരുടെ പരിശീലനസൌകര്യങ്ങൾ മാത്രമല്ലാ നഴ്സുമാർ, മിഡ്വൈഫുമാർ, ഔഷധനിർമ്മാതാക്കൾ, സാനിട്ടറി ഇൻസ്പെക്ടർമാർ തുടങ്ങി എല്ലാ വിഭാഗങ്ങളിലും പ്രവർത്തിക്കേണ്ടവരുടെ പരിശീലനകാര്യത്തിൽ പൊതുവേ ശ്രദ്ധ പതിപ്പിച്ചിട്ടുണ്ടു്.

മലമ്പനി തുടങ്ങിയ രോഗങ്ങൾ നിയന്ത്രിക്കുന്നതിലും ശുചീകരണകാര്യങ്ങളിലും പ്രത്യേകം നിഷ്കർഷിക്കുന്നതാണ്. 200 മലമ്പനി നിയന്ത്രണകേന്ദ്രങ്ങൾ സ്ഥാപിക്കപ്പെടും. ഓരോ കേന്ദ്രവും 10 ലക്ഷം ആളുകളെ മലമ്പനിയിൽനിന്നു രക്ഷിക്കാനുള്ള പ്രവർത്തനം നടത്തുന്നതാണ്. ബി. സി. ജി. കുത്തിവയ്പ്പ് 1960-61 ആകുമ്പോഴേയ്ക്കു് ക്ഷയരോഗം ബാധിക്കാൻ സാദ്ധ്യതയുള്ളവരും 25 വയസ്സിൽ താഴെ

പ്രായമുള്ളവരുമായ എല്ലാവരുടെയിടയ്ക്കും ചെന്നെത്തിക്കഴിയും. ക്ഷയരോഗം നിരോധിക്കുന്നതിനും നിയന്ത്രിക്കുന്നതിനുമായി 200 ക്ഷയരോഗനിയന്ത്രണക്ലിനിക്കുകൾ സ്ഥാപിക്കാനും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്.

ശുദ്ധജലവിതരണം, ശുചീകരണം എന്നിവയാണ് മുൻഗണന നൽകപ്പെട്ടിട്ടുള്ള മററു രണ്ടിനങ്ങൾ. ശുദ്ധജലവിതരണത്തിനും ശുചീകരണത്തിനുമായി പട്ടണപ്രദേശങ്ങളിൽ 53 കോടി രൂപായും ഗ്രാമപ്രദേശങ്ങളിൽ 28 കോടി രൂപായും ചിലവാക്കും. കോർപ്പറേഷനുകളിലെ പ്രവർത്തനങ്ങൾക്കായി മുൻപറഞ്ഞ തുകയ്ക്കു പുറമെ 10 കോടി കൂടി ചിലവാക്കാനും തീരുമാനിച്ചിട്ടുണ്ട്.

നാട്ടുവൈദ്യത്തിനു പ്രോത്സാഹനം നൽകുക, പോഷകവസ്തുക്കൾ, വ്യാവസായികത്തൊഴിലാളികളുടെ ആരോഗ്യം, ക്ഷയരോഗം, ഗർഭശുശ്രൂഷയും ശിശുക്കളുടെ ആരോഗ്യവും, ശുചീകരണപ്രശ്നങ്ങൾ, കുടുംബാസൂത്രണം എന്നീ കാര്യങ്ങളിൽ ഗവേഷണം നടത്തുക മുതലായി മററു ചില പ്രധാന പരിപാടികൾകൂടി ആരോഗ്യപരിപാടിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. കുടുംബാസൂത്രണപരിപാടികൾക്ക് 5 കോടി രൂപാ അനുവദിച്ചിരിക്കുന്നു. പദ്ധതിക്കാലത്ത് പട്ടണങ്ങളിൽ 300-ം, ഗ്രാമപ്രദേശങ്ങളിൽ 2000-വും കുടുംബാസൂത്രണക്ലിനിക്കുകൾ സ്ഥാപിക്കപ്പെടും.

## ഭവനനിർമ്മാണം

ലോകമഹായുദ്ധത്തിന്റെയും വിഭജനത്തിന്റെയും അനന്തരഫലങ്ങൾ എന്ന നിലയിൽ വർദ്ധിച്ചുവന്ന ഒരു പ്രശ്നമാണ് പട്ടണങ്ങളിലെ ഭവനക്ഷാമം. നിർമ്മാണപരിപാടികൾ പട്ടണങ്ങളുടെ വളർച്ച് ത്വരിതപ്പെടുത്തുന്നതോടൊപ്പം ഈ പ്രശ്നത്തിന്റെ ഗൌരവവും വർദ്ധിച്ചുവരുന്നു. ഒന്നാം പദ്ധതിക്കാലത്ത് പൊതുമേഖലയിലും സ്വകാര്യമേഖലയിലുമായി 13 ലക്ഷം വീടുകൾകൂടി പുതുതായി പണിതുകാണും. രണ്ടാം പദ്ധതിക്കാലത്ത് 19 ലക്ഷം വീടുകളെങ്കിലും കൂടുതലായി പണിയേണ്ടതായുണ്ട്.

പട്ടണങ്ങളിലെയും ഗ്രാമങ്ങളിലെയും ഭവനനിർമ്മാണത്തിന് ഓരോ സംസ്ഥാനത്തും പ്രത്യേകം പദ്ധതികൾ ഉണ്ടാക്കണമെന്ന് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. പള്ളച്ചേരികൾ നികത്തുന്നതിനും തൂപ്പുകാർക്കും

വ്യവസായത്തൊഴിലാളികൾക്കും വീടുകൾ പണിയിച്ചുകൊടുക്കുന്നതിനും നടപടികൾ കൈക്കൊള്ളും. തൊഴിലാളികളുടെ ഭവനനിർമ്മാണത്തിന് ധനസഹായം നൽകുന്നതാണ്. പ്രധാന പട്ടണങ്ങളുടെ കാര്യത്തിൽ പ്രത്യേകം ഭവനനിർമ്മാണപദ്ധതികൾ ഉണ്ടാക്കുന്നതും നഗരാസൂത്രണത്തിന് നിയമനിർമ്മാണം നടത്തുന്നതുമാണ്.

ഗ്രാമപ്രദേശങ്ങളിൽ ഇപ്പോൾ ഉള്ളതിൽ തന്നെ 540 ലക്ഷത്തോളം വീടുകൾ പുതുക്കേണ്ടതായിട്ടാണിരിക്കുന്നത്. വീതിയുള്ള വഴികൾ, ഓടകൾ, വേണ്ടത്ര ഇടവിട്ടുള്ള വീടുകൾ, പൊതുമന്ദിരങ്ങൾ, കുട്ടികൾക്ക് കളിക്കാനുള്ള സ്ഥലങ്ങൾ എന്നിവയെല്ലാം സംവിധാനം ചെയ്യുന്ന ഒരു ആസൂത്രണക്രമം എല്ലാ ഗ്രാമങ്ങൾക്കുമുണ്ടായിരിക്കണം. ഓരോ സ്ഥലത്തും ലഭ്യമായിട്ടുള്ള സാധനസാമഗ്രികൾ വച്ചുകൊണ്ട് എങ്ങിനെ വീടുകൾ പണിയാമെന്നുള്ളതിനെക്കുറിച്ച് ഉപദേശിക്കാൻ എല്ലാ സംസ്ഥാനത്തേയും ഭവനവിമ്മാണവകുപ്പിൽ ഒരു സാങ്കേതിക വിഭാഗം ഉണ്ടായിരിക്കണം. രണ്ടാം പദ്ധതിയിൽ താഴെപ്പറയുന്ന പരിപാടികൾക്ക് 120 കോടി രൂപാ നീക്കിവച്ചിട്ടുണ്ട്. ധനസഹായം നൽകി വ്യവസായത്തൊഴിലാളികൾക്ക് വീടുകൾ പണിയിക്കുക, താഴ്ന്ന വരുമാനമുള്ളവർക്ക് വീടുകൾ ഉണ്ടാക്കിക്കൊടുക്കുക, തോട്ടംതൊഴിലാളികൾക്കുവേണ്ടിയുള്ള ഭവനനിർമ്മാണം, ഗ്രാമപ്രദേശങ്ങളിലെ ഭവനനിർമ്മാണം ഇടത്തരം വരുമാനവിഭാഗത്തിൽപ്പെട്ടവർക്കുവേണ്ടിയുള്ള ഭവനനിർമ്മാണം.

## പിന്നോക്കസമുദായക്ഷേമം

പിന്നോക്കസമുദായങ്ങളുടെ ക്ഷേമത്തിന്നുവേണ്ടി രണ്ടാം പദ്ധതിയിൽ 91 കോടി രൂപാ നീക്കിവച്ചിട്ടുണ്ട്. ഒന്നാം പദ്ധതിയിൽ ഇതു് 39 കോടി രൂപാ ആയിരുന്നു. പട്ടികവർഗ്ഗക്കാരുടെ ക്ഷേമപ്രവർത്തനങ്ങൾക്കായി 47 കോടി രൂപയും പട്ടികസമുദായക്കാർക്കുവേണ്ടി 27½കോടി രൂപയും പിന്നോക്കസമുദായങ്ങൾക്കുവേണ്ടി 9·7 കോടി രൂപയും മുൻപ് കുററവർഗ്ഗക്കാർ എന്നു പറയപ്പെട്ടിരുന്നവർക്കുവേണ്ടി 3·9 കോടി രൂപയും ഭരണകാര്യങ്ങൾക്കായി 2·9 കോടി രൂപയും ചിലവാക്കും. ഗതാഗതസൌകര്യങ്ങൾ വികസിപ്പിക്കുക, ചികിത്സാസൌകര്യങ്ങളും പൊതുജനാരോഗ്യപ്രവർത്തനങ്ങളും വർദ്ധിപ്പിക്കുക, ഉദ്യോ

ചുററി നടക്കുന്ന വർഗ്ഗക്കാരെ കുടിയിരുത്തുക, വിദ്യാഭ്യാസം ശുദ്ധജലവിതരണം ഭവനനിർമ്മാണം എന്നീ പരിപാടികൾ പുരോഗമിപ്പിക്കുക തുടങ്ങിയ പ്രവർത്തനങ്ങൾ ഈ പദ്ധതിയിലുൾപ്പെടുന്നു.

ആദിവാസികളുടെ ക്ഷേമപ്രവർത്തനങ്ങൾ അവരുടെ സംസ്കരണവും പാരമ്പര്യങ്ങളും മുൻനിറുത്തിക്കൊണ്ടുവേണം നടപ്പാക്കാൻ. പട്ടികജാതിക്കാരെ സംബന്ധിച്ചിടത്തോളം അയിത്തോച്ചാടനം, സാമൂഹ്യാവശതകൾ പരിഹരിക്കുക, ധനസഹായങ്ങൾ നൽകുക, വേതനങ്ങളും മററും നൽകി വിദ്യാഭ്യാസം പുരോഗമിപ്പിക്കുക എന്നീ കാര്യങ്ങൾക്കുവേണം പ്രാധാന്യം നൽകാൻ. ഒന്നാം പദ്ധതിയുടെ അവസാനവർഷത്തിൽ വിദ്യാഭ്യാസവകുപ്പിൽനിന്നും പിന്നോക്കവർഗ്ഗക്കാർക്ക് 31456 സ്കോളർഷിപ്പുകൾ നൽകിയിരുന്നു. രണ്ടാം പദ്ധതിക്കാലത്ത് പിന്നോക്കവർഗ്ഗക്കാർക്കുമാത്രം 232000 സ്കോളർഷിപ്പുകൾ നൽകാനാണുദ്ദേശിക്കുന്നത്.

## സമുദാ[illegible]

സ്ത്രീകൾക്കും കുട്ടികൾക്കും ശാ[illegible]രികവും മാനസികവുമായ വൈകല്യങ്ങൾ ഉള്ളവർക്കും വേണ്ടി ക്ഷേമപ്രവർത്തനങ്ങൾ സംഘടിപ്പിക്കുന്നതിന് സന്നദ്ധസംഘടനകൾക്ക് സഹായം നൽകാൻ ഒന്നാം പദ്ധതിയുടെ ഒരു ഭാഗമെന്ന നിലയ്ക്ക് കേന്ദ്രഗവർമ്മെൻറ് ഒരു കേന്ദ്രസാമൂഹ്യക്ഷേമബോർഡ് രൂപീകരിച്ചു. ഈ ബോർഡ് സംസ്ഥാനഗവർമ്മെൻറുകളുമായാലോചിച്ച് എല്ലാ സ്ഥലങ്ങളിലും സംസ്ഥാനസാമൂഹ്യക്ഷേമബോർഡുകൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഇങ്ങിനെ സുശക്തമായൊരു സംഘടനാക്രമം തയ്യാറാക്കപ്പെട്ടിരിക്കുന്നതുകൊണ്ട് രണ്ടാം പദ്ധതിക്കാലത്ത് വലിയ തോതിൽ സാമൂഹ്യക്ഷേമപരിപാടികൾ നടപ്പാക്കാൻ സാധ്യമാകും.

ക്ഷേമവികസനപദ്ധതികൾ പുരോഗമിപ്പിക്കുക, സ്ത്രീകളുടേയും കുട്ടികളുടേയും അവശന്മാരുടേയും ക്ഷേമപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിട്ടുള്ള സന്നദ്ധസംഘടനകൾക്ക് തുടർന്നു സഹായധനം നൽകുക, സ്വഭാവവൈകല്യമുള്ള കുട്ടികൾക്കും യാചകർക്കും വേണ്ടി ക്ഷേമപരിപാടികൾ സംഘടിപ്പിക്കുക എന്നു തുടങ്ങിയ പ്രവർത്തനങ്ങൾക്കായി പദ്ധതിയിൽ 29 കോടി രൂപയാണ് നിർദ്ദേശിച്ചിട്ടുള്ളത്. ഇതിൽ 19 കോടി

രൂപാ കേന്ദ്രവും 10 കോടി രൂപാ സംസ്ഥാനഗവർമ്മേൻറുകളും ചിലവാക്കും യുവജനക്ഷേമപരിപാടികൾക്കും ശാരീരികവും മാനസികവുമായ വൈകല്യങ്ങൾ നേരിട്ടിട്ടുള്ളവരുടെ നന്മയ്ക്കുംവേണ്ടി 11 കോടി രൂപാ ചിലവാക്കാനും തീരുമാനിച്ചിരിക്കുന്നു. തദ്ദേശവികസനപ്രവർത്തനങ്ങൾക്ക് 15 കോടി രൂപയും പൊതുജനസഹകരണം സംഘടിപ്പിക്കുന്നതിനു് 5 കോടി രൂപയും ചിലവാക്കും.

## തൊഴിലാളിക്ഷേമവും പരിശീലനവും

തൊഴിലാളിക്ഷേമപ്രവർത്തനങ്ങൾക്കായി ആകെ 29 കോടി രൂപാ ചിലവാക്കാനാണ് രണ്ടാം പദ്ധതിയിൽ നിർദ്ദേശിച്ചിട്ടുള്ളതു്. സംസ്ഥാനങ്ങൾ 11 കോടിയും കേന്ദ്രം 18 കോടിയും. പ്രത്യേക വൈദഗ്ധ്യമാവശ്യമുള്ള തൊഴിലുകളിൽ പരിശീലനം നൽകാൻ കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നതാണു്. രണ്ടാം പദ്ധതിയുടെ അവസാനത്തോടെ 120 പുതിയ എംപ്ലോയ്മെൻറ് എക്സ്ചേഞ്ചുകൾകൂടി സ്ഥാപിക്കാനും ഉദ്ദേശിക്കുന്നു.

രൂപ

